അത്യന്തവിസ്താരമത്യുന്നതം പരം
ഉത്തുംഗശൃംഗങ്ങളും നക്ഷത്രമാർഗ്ഗത്തി-
ലെത്തുമാറൊട്ടല്ല പത്തുനൂറായിരം
കത്തുന്ന തീക്കനൽജ്വാലാകലാപത്തി-
നൊപ്പമുള്ള രത്നപ്രകാശങ്ങളങ്ങനെ,
കത്തിയൊഴുകുന്ന പൂഞ്ചോലവാരിയിൽ
തത്തിക്കളിക്കുന്ന മത്സ്യനക്രങ്ങളും
പാതാളരന്ധ്രത്തിനൊക്കും ഗുഹകളിൽ
ചേതസി മോദാൽ കളിച്ചുവസിക്കുന്ന
വേതാളപാളിയും കാളിയും കൂളിയും
ഭൂതാളിപൂതനാജാലങ്ങളും ക്വചിൽ;
പ്രേതാശരബ്രഹ്മരക്ഷോഗണങ്ങളും
ഏതാനുമല്ലാതു ലക്ഷവും കോടിയും;
വാനരവർഗ്ഗങ്ങളും മാനും കലകളും
മാതംഗയൂഥവും സിംഹഗണങ്ങളും
വള്ളിപ്പുലികളും വരിയൻപുലികളും
പുള്ളിപ്പുലികളും കരിമ്പുലിക്കൂട്ടവും
വള്ളിക്കുടിലകത്തുള്ളിൽ കടന്നങ്ങു
തുള്ളിക്കളിക്കുന്ന പുള്ളിമാൻപേടയും
കൊള്ളിക്കുമാറുള്ള ബാണം പ്രയോഗിച്ചു
കൊല്ലുന്ന കാട്ടാളജാതിയെക്കാൺകയാൽ
ഉള്ളിൽ ഭയംപൂണ്ടു മന്ദംമൃഗങ്ങളെ
തായത്തിലെത്തിപ്പിടിച്ചു കടിക്കുന്ന
വായിലാക്കിക്കൊണ്ടു പാഞ്ഞുപോകും കട-
വായും പുലികളും ചെന്നു വലകളിൽ
ചാടിക്കിടന്നുഴന്നീടുന്ന നേരത്തു

261—280 ഉത്തുംഗശൃംഗങ്ങൾ = വളരെ ഉയരമുള്ള കൊടുമുടികൾ. രന്ധ്രം = ദ്വാരം. വേതാളപാളി = വേതാളങ്ങളുടെ—പിശാചുക്കളുടെ—കൂട്ടം. കാളിയും കൂളിയും ദുർദ്ദേവതകളാണ്. ഭൂതാളി = ഭൂതങ്ങളുടെ കൂട്ടം. പൂതനാജാലം = പൂതനകളുടെ—പിശാചുക്കളുടെ—രാക്ഷസികളുടെ—കൂട്ടം. ക്വചിത് = ഒരിടത്ത്. പ്രേതാശരഗണങ്ങൾ = പ്രേതങ്ങളുടെയും രാക്ഷസന്മാരുടെയും ബ്രഹ്മരക്ഷസ്സുകളുടെയും കൂട്ടങ്ങൾ. മാതംഗയൂഥം = ആനക്കൂട്ടം.

281—320 തായത്തിൽ = തഞ്ചത്തിൽ. കണ = അമ്പ്. പള

പാടേ മുടിപ്പാനൊരുമ്പെട്ടുറച്ചുടൻ
ഓടിവന്നീടുന്ന വേടൻ കണ്ടുകൊണ്ടു
പാടനംചെയ്തു വധിക്കുംപ്രകാരവും;
പേടിച്ചൊളിക്കുന്ന ചെമ്പുലിക്കൂട്ടങ്ങ-
ളോടേ കലമ്പുവാനായ് വന്നടുത്തീടും
എട്ടടിമാനിനെപ്പെട്ടെന്നു കന്ധത്തി-
ലിട്ടു കളിപ്പിച്ച കാട്ടാളരാജന്റെ
ചട്ടറ്റവിക്രമംകൊണ്ടു പുകഴ്ന്ന
കാട്ടാളരാജനും കൂട്ടരുമൊക്കവേ
വെട്ടുള്ള കോപ്പുകൾ കൂട്ടിപ്പുറപ്പെട്ടു
കാട്ടിൽ പരന്നതും കണ്ടു വൃകോദരൻ.
ചെമ്പിച്ച താടിയും മീശയും കേശവും
വമ്പിച്ച കൈകളിൽ വില്ലും ശരങ്ങളും
ചെമ്പരത്തിപ്പൂക്കണക്കെ നേത്രങ്ങളു-
മമ്പിളിപോലെ വളഞ്ഞുള്ള പല്ലുകൾ
അഞ്ജനപർവ്വതംപോലെ ശരീരവും
ഗുഞ്ജാഫലംകൊണ്ടു കോർത്തുള്ള മാലകൾ
കുഞ്ജരന്മാരുടെ കുംഭതടങ്ങളു-
ബ്ഭഞ്ജനംചെയ്തതിൽപ്പെട്ട മുത്തുകൾ
അഞ്ജസാ കുത്തിത്തുളച്ചു കോർത്തങ്ങനെ
സംജാതമായുള്ള മാലാകലാപവും
മഞ്ഞക്കുറികളും മായൂരപിഞ്ഛവും
മഞ്ചാടിമാലയും മാറിൽ പലതരം;
ഉച്ചത്തിലുള്ളൊരു കണ്ഠനാദങ്ങളും
മെച്ചത്തിലുള്ളൊരു വീര്യഭാവങ്ങളും
കച്ചകെട്ടിച്ചില തൊങ്ങലും വാലുമി-
ട്ടത്യന്തഘോഷമാം വേഷം ഭയങ്കരം,
കണ്ണോത്തരം നല്ല നായാട്ടുനാളുടെ

---

നംചെയ്ത=പിളർക്കുക. ഗുഞ്ജാഫലം=കുന്നിക്കുരു. കുഞ്ജരൻ=ആന. ഭഞ്ജനംചെയ്ത=അടിച്ചുടയ്ക്കുക. അഞ്ജസാ=വേഗത്തിൽ. സംജാതമായുള്ള=ഉണ്ടായ. മാലാകലാപം=മാലക്കൂട്ടം. മായൂരപിഞ്ഛം=മയിൽപ്പീലി. കാട്ടാളരാജാവിന്റെ സജീവവും ഭീകരവുമായ ഒരു ചിത്രം നമുക്ക് ഇവിടെ ലഭിക്കുന്നു. അലങ്കാരം സ്വഭാവോക്തി.

കണ്ഠേ ഘണഘണസംഘോഷശൃംഖല-
കൊണ്ടു മുറുക്കിപ്പിടിച്ചു പിൻഭാഗത്തു
മണ്ടിച്ചുകൊണ്ടു നടക്കുന്നിതു ചിലർ.
ബലോകരുണ്ണുന്ന വമ്പനും നല്ല ക-
റുമ്പൻ വെളുമ്പനും മുണ്ടനും നീളനും
ചാത്തനും കുഞ്ഞനും പാണ്ടൻ വാണ്ടനും
ചാടി മൂക്കത്തു കടിക്കുന്ന വെള്ളവും
കക്കടത്തെപ്പിടിച്ചീടുന്ന കള്ളനും
ഒപ്പരം മുപ്പരനാം മുറിവാലനും
ഒക്കെ തെളിച്ചുടൻ ബബ്ബ്ബേ എന്നൊരു
ശബ്ദമക്കാടകത്താകെപ്പരന്നതേ.
വാട്ടം വെടിഞ്ഞു നായാട്ടിന്നടുക്കുന്ന
കാട്ടാളർ തമ്മിൽ വിളിച്ചുപറകയും
കാട്ടിലച്ചാടിയതേതൊട്ടുടെ ഓടിവാ
കൂട്ട വിളിപ്പതുകം കേൾക്കെടോ പന്നിയെ,
ഹാഹഹാ! തൊലഞ്ഞു പന്നിയെന്നും ചിലർ
പൂപ്പൂപ്പൂ! നീയല്ല ഞാനെയ്തതാണെന്നും
ഹാഹഹാ ഹൂഹൂഹൂ എന്നുടൻ തങ്ങളിൽ
ഭീകരമായൊരു കലശലെന്നേ വേണ്ടു.
ഭീമൻ വലിയ ഗദയുമെടുത്തുടൻ
ഭീമപരാക്രമി കാനനാന്തേ മുദാ.
"പന്നിത്തടിയനെൻകൺമുമ്പിൽ വന്നകി-
ലന്നേരമെന്റെ മിടുക്കു കാണാമെടോ!
ഒന്നിപ്പൊഴൻപത്തു പന്നിത്തടിയരെ-
ക്കൊന്നീടുവാൻ മടിയില്ലാ നമുക്കെടോ!
വെട്ടയ്ക്കു നല്ല മിടുക്കുള്ള നമ്മുടെ
ചേട്ടന്റെ വക്കാണമിക്കാലമുൽഭ്രമമായ്",
കേട്ടീലയോ നിങ്ങളിന്നന്റെ ചങ്ങാതി
കെട്ടിയപെണ്ണിനെപ്പിന്നവൻ തൊട്ടുപോൽ
കൂട്ടത്തിലുള്ളവർ കൂടിനിരുപിച്ചു

---

കണ്ഠേതരം = കണ്ഠതക്കൂടാതെ—ക്ഷീണംകൂടാതെ. ഘണഘണ....ശൃംഖലം 'ഘണഘണ' എന്ന ശബ്ദത്തോടുകൂടിയ ശൃംഖല (ചങ്ങല).

321—400 കക്കടം = കോഴി. വക്കാണം = വഴക്ക്*. ഉദ്ഭ്രമം

ചെട്ടനെത്തല്ലിപ്പുറത്തിറക്കീടിനാർ.
ചാട്ടംപിഴച്ച കുരങ്ങിനെപ്പോലവൻ
കൂട്ടം പിരിഞ്ഞങ്ങുപോയെന്നറിഞ്ഞീല.
എന്തെങ്കിലും കാട്ടുജന്തുക്കളെക്കൊന്നു
തന്നുള്ളു തിന്മാൻകൊടുക്കുന്ന നമ്മുടെ
കണ്ഠം മുറിഞ്ഞുപോയെന്നുള്ളകാരണ-
മെന്തിനിവേണ്ടെന്നറിഞ്ഞീലിണങ്ങരേ!
മാനിനെക്കൊല്ലുവാൻപോലുമൊരായുധം
ഞാനിന്നിക്കണ്ടീല കള്ളമല്ലേതുമേ;
മാനിച്ചു നിങ്ങളും വേട്ടയ്ക്കു പോകുന്നതും
ഞാനിങ്ങനെ കണ്ടിരിക്കുമാറായിതു.
ഒക്കെക്കളും വീശിപ്പുറപ്പെട്ടെന്നുള്ളതാൻ?
അയ്യോ! പുലിക്കെട്ടപ്പാനല്ല പോകുന്നു;
മെയ്യോടു നേരിട്ടടുക്കുന്ന വൻപുലി
കൈയോങ്ങിയാലഞ്ഞു മാറുമോ വേടരേ?
നോക്കെടാ വേടരേ! നീയുമെന്തിങ്ങനെ
തോക്കെടാതെ പുറപ്പെട്ടു നായാട്ടിന്?
തോക്കു പണയത്തിലാക്കിയോ മാവ-
നോക്കെപ്പോളീവകയ്ക്കൊക്കുവില്ലായുധം.
കള്ളം കറുപ്പും കൊതിച്ചവൻ തൻകൈയി-
ലുള്ളതെല്ലാം വകയാക്കിപ്പുക്കവെ
ഉള്ളംപറഞ്ഞു നടന്നെപ്പൊഴും കടം
കൊള്ളുന്നപോലെന്നു ചെയ്യാമിണങ്ങരേ!
തള്ളയ്ക്കുമഞ്ഞിവൻ പിള്ളയ്ക്കുമഞ്ഞിവൻ
പള്ളയ്ക്കരിക്കഞ്ഞിപോലുമില്ലാതെയായ്[*]
കഞ്ഞി തിന്ന വെള്ളം കുടിച്ചങ്ങനെ
പാകമതെകണ്ടു പൊറുക്കുന്ന ഞങ്ങളും
ആകാത്ത നാളിൽ പിറന്ന നാം കാശിക്കു
പോകാത്തതല്ലയോ കഷ്ടമെൻ വേടരേ?
മറ്റൊരു വേടൻ പറഞ്ഞതുനന്നു തന്റെ
കുറ്റമല്ലേതുമേ കേട്ടുകൊണ്ടീടുക
കൊറ്റിനില്ലാതവൻ കോപ്പു മോഹിക്കുമോ?

---

യി = ഇല്ലാതെയായി. കാശിക്കുപോവുക = തിരിച്ചെത്താത്തവിധം പോ

വററിനില്ലാത്തവൻ പാൽകുടിച്ചീടുമോ?
വീട്ടിലുണ്ടെങ്കിൽവീതന്നചോറും കിട്ടു–
മുട്ടിലും കിട്ടാ മരിച്ചെന്നാകിലോ!
കാട്ടിൽ കിടന്നു പൊറുക്കുന്ന നമ്മളും
വീട്ടിലിരുന്നു നടക്കുന്നതേ ഗുണം;
നെല്ലും പണങ്ങളും നല്ല ഗൃഹങ്ങളും
തെല്ലും കുറവില്ലനാട്ടുവാണീടിനാൽ
കല്ലും മരങ്ങളും പുല്ലും പുഴുക്കളു–
മല്ലാതെയില്ലെടോ കാട്ടുവാണീടിനാൽ.
കൊല്ലും മൃഗങ്ങളുടെ വായിലിറന്ന നാ–
മെല്ലാവരും വളരുന്നതു വിസ്മയം!
ചൊല്ലുന്നതപ്പോഴേ കേൾക്കാത്ത ഭൃത്യരെ–
ത്തല്ലുന്നകാരിയക്കാരനെപ്പേടിച്ചു
കല്ലുംപറിത്തലക്കുത്തും പിടിപെട്ടു
ചെല്ലുന്നനേരത്തു കാട്ടാളമന്നവൻ
നല്ലൊരു വാക്കുപറകയില്ലെന്നല്ല
വല്ലാത്ത വല്ലായ്മയുണ്ടാക്കുമപ്പോഴേ
കൊള്ളിവാക്കല്ലാതെ ചൊൽകയില്ലവൻ.
കൊള്ളാമിതിൽപരമുണ്ടൊരു സങ്കടം:
ഉള്ളിയും മഞ്ഞളും പൂശിപ്പുതച്ചങ്ങു
വള്ളികെട്ടിവകത്തുള്ളിൽ കിടക്കുന്ന
കാട്ടാളനാരി കല്ലിക്കുന്ന കല്ലന
കേട്ടെന്നിയേ ചോറുകിട്ടാ നമുക്കെടോ!
ചേട്ടകൾക്കൊട്ടും വെടിപ്പില്ലവരുടെ
കൂട്ടത്തിലൊന്നില്ല നന്നെന്ന ചൊല്ലുവാൻ.
കാട്ടാളനാരിയെക്കണ്ടാൽ കുളിക്കണം,
കേട്ടാൽ കലമ്പുമാ വേടത്തമ്പുരാൻ:
വേട്ടാളരുടെ ശീലമായവർക്കും വരും;

---

വ്യക. പണ്ട് കാശിക്കുപോയിരുന്നവർ മിക്കവാറും മടങ്ങിയെത്തിയിരുന്നില്ല. അതിനെ ആസ്പദമാക്കി പ്രചരിച്ച ശൈലിയാണിത്. കൊററ് = ആഹാരം. കോപ്പ് = ആഭരണം.

401—480 തൊപ്പിയിടുക = കരംമാറുക. ഗുളം = ശർക്കര. പഞ്ചാമൃതം = പാല്, നെയ്യ്, തൈര്, തേൻ, ശർക്കര എന്നീ അഞ്ചു പദാ

വേട്ടാളനെപ്പോലെ തൻനിറമാക്കുവാൻ
കാട്ടാളരെപ്പോലെ മററാരുമില്ലെന്നു
കേട്ടാളുകൾക്കൊക്കെ ബോധംവരും ദൃഢം
അല്പികൾ ദാസ്യപ്രവൃത്തി ചെയ്യുന്നവർ
കോപ്പികളപായങ്ങൾ തെറ്റിയിട്ടീടണം.
ഉച്ഛിഷ്ടമന്തിക്കുമെത്രമാത്രം കഞ്ഞി
വെച്ചുകുടിച്ചു പൊറുത്തുകൊള്ളാമിനി.
പച്ചമാംസംതന്നെ തിന്നു വളർന്നവൻ
മെച്ചമേറും പുളിശ്ശേരി കൊതിക്കുമോ?
പല്ലടിപ്പാറും പരിപ്പും പണിപ്പെട്ടു
വച്ചുപമല്ലൊരു ചക്കപ്രഥമനും
പഞ്ചസാരപ്പൊടി പാലും ഗുളങ്ങളും
പഞ്ചാമൃതം നല്ല ശർക്കരപ്പായസം
ഇഞ്ചിനാരങ്ങാക്കറികളുമന്നിവ
കിഞ്ചിൽ കൊതിക്കുമോ മാംസഭുജിപ്പവൻ?
മാസത്തിലെത്തി പ്രഥമൻകുടിക്കുന്ന
ഭൂസുരന്മാരെജ്ജയിക്കുമാറാവക
മാംസത്തിലാഗ്രഹമുള്ള പരിഷയ്ക്കു
മാസത്തിലന്നമില്ലെങ്കിലും കിം ഫലം?
പന്നിയിറച്ചിക്കു തുല്യമായിട്ടു മ-
റെറാന്നില്ല മാംസത്തിലെന്നു ബോധിക്കണം
എന്നിങ്ങനെ പരാധീനം പറഞ്ഞങ്ങു
നിന്നിടിനാലങ്ങു ചെണ്ടകൊട്ടും സഖേ!
ഒന്നിച്ചു നായാട്ടിനായിപ്പുറപ്പെട്ടു
ചെന്നങ്ങു കാട്ടിൽക്കരേറിക്കണ്ണുകൊണ്ടു
പന്നിത്തടിയരെക്കൊന്നു കറവ്വക-
ളൊന്നും കുറയാതെകൊണ്ടുവന്നു കണ്ടിച്ചു
നന്നായിവെച്ചു ഭുജിച്ചുകൊണ്ടീടുവാൻ
വന്നാലുപേക്ഷിക്ക നന്നല്ലിനങ്ങളെ."
എന്നിങ്ങനെ വാക്കു ഘോഷിച്ചു കാനനേ

---

ത്ഥങ്ങളം കലത്തിയ ഒരു വിലാപം. മാസം = മാസംതോറുമുള്ള ശ്രാദ്ധം.; ചെണ്ടകൊട്ടുക = അപമാനത്തിലവുക. കംഭി = ആന. ജൃംഭിതം = വർദ്ധിച്ചു. മഹിഷന്മാരുടെ പടലം = പോത്തുകളുടെ കൂട്ടം. പരമേഷി

ചെന്നു നിറഞ്ഞിതു കാട്ടാളവൃന്ദവും.
ഇത്തരം വേടരും നായാട്ടുവൃന്ദവു-
മെത്തി നിറഞ്ഞൊരു ഘോഷം വനാന്തരേ.

കുംഭികളുടെ കുംഭതടങ്ങളിലമ്പുകളമ്പതുലക്ഷം
ജൃംഭിതമഥ വനചരരനവധിയമ്പൊടു ഭീമസമക്ഷം
മാരികളൊടുസദൃശംകടുത്തുതകർത്തുതിമർത്തുതുടങ്ങി
മാരുതനുടെ സുതനതുകണ്ടു രസിച്ചുതുടങ്ങി
ആനകളും മറിമാനുകളൊത്തവക പന്നികളെന്നിവയെല്ലാം
കാനനഭുവി കരടികളും ബഹുമഹിഷന്മാരുടെ പടലം
മാനസഭയമധികമിയന്നു നടന്നുതുടങ്ങി.
മാനമൊടേ സിംഹം കടുവാകലപുലികളുമ്പലമഖിലം
വലയിൽ ചിലചാടിവലഞ്ഞഥ പലവകപുലി പന്നി
തലയിൽ ചിലർ തച്ചുതറച്ചു വിറച്ചു തിരിച്ചുതുടങ്ങി [കളും
കലഹിച്ചഥ ഝടിതിയടുത്തു കടിച്ചുപൊളിച്ചുതുടങ്ങി
കലമാനുകളും പിടികളെ വേർപെട്ടോടിയൊളിച്ചുതുടങ്ങി
പോത്തുകളും വന്നൊരുവക വനഭുവി കൂത്തൊരു-
മ്പെടുംപിന്നീതേ
കോർത്തുടനേ ഝടിതി നടന്നു പാർത്തു ഭയപ്പെട്ടൊരുവൻ
വീർത്തു വിയർത്തോടിപ്പൊന്നൊരു കണ്ടകിണറ്റിൽച്ചാടി
ചീർത്തു മരിക്കാതെമരിച്ചു തനിച്ചു പെരുത്തൊരു ഘോഷൻ.
വട്ടവായൊരു നായർ പത്തുകെട്ടപ്പുടയിലൊളി-
ച്ചഥ ചെന്നു്
കടുവായിൻ വായിൽപ്പുക്കതു കണ്ടൊരു കന്നക്കാരൻ
കടുതാകിന കോപം പൂണ്ടഥ മീശ ഞെരുമ്പിച്ചുടനേ
വിട്ടഘോഷൻ പറഞ്ഞുതിരിച്ചിതു തന്നുടെ ഭവനം-
നോക്കി.
വരിയൻപുലി വലയിൽപ്പെട്ടഥ വലയുന്നതു കണ്ടുടനേ
പരിചൊടു നിജ പെൺപുലി ചെന്നു കടിച്ചു
പൊളിച്ചിതു വലയും

---

തട്ട്° = പെരുമ്പറയുടെ ശബ്ദഘോഷം. പായാസ്ത്വമനിശം = ത്വം അനിശം പായാഃ = നീ എല്ലായ്പ്പോഴും പാലിച്ചാലും (രക്ഷിച്ചാലും). ജായാപുത്രമിത്രങ്ങളായ സാഗരം = ഭാര്യ, പുത്രന്മാർ, ബന്ധുക്കൾ എന്നിവ

ണുല്ലാസമോടങ്ങു ചെല്ലുന്നനേരത്തു
വല്ലീഗൃഹങ്ങളിൽ സല്ലീലയാടുന്ന
നല്ലോരു ഗന്ധർവവല്ലാക്ഷിമാരുടെ
സല്ലാപസാരസ്യഹല്ലോഹലങ്ങളാൽ
കല്ലോലവിഭ്രമം വെല്ലുന്ന കൺമുന-
ത്തെല്ലിന്റെ ഭംഗിയും ചില്ലീവില്ലാട്ടവും
മല്ലായുധൻതഴയ്ക്കുല്ലൽനൽകുന്ന ധ-
മ്മില്ലവും ചന്ദ്രനെ വെല്ലും മുഖാംബുജവും
മല്ലികാരാമത്തിനെത്തല്ലിയോടിക്കുന്ന
പല്ലിന്റെശോഭയും നല്ലോരധരവും
ജംഭാരിതന്നുടെ കുംഭിപ്രവരന്റെ
കുംഭതടത്തിന്റെ ഡംഭംകുറയ്ക്കുന്ന
സംഭോഗനൽകുചകുംഭങ്ങളെക്കൊണ്ടു
സംഭാവനംചെയ്തു ഗംഭീരനായുള്ള
ജംഭാരിപുത്രന്റെ മുമ്പിൽ പിറന്നവൻ
വൻപൻ വൃകോദരൻ കുമ്പിട്ടു നോക്കിനാൻ.
പന്തണികൊങ്കമാർ പന്തിനിരക്കവേ
പന്തടിക്കുന്നതും ചിന്തു പാടുന്നതും
അന്തികേ കണ്ടൊരു കുന്തീകുമാരകൻ
സന്തുഷ്ടനായ് നിന്നു ചെല്ലുന്നനേരം മുദാ.
പന്നഗസ്ത്രീകളപ്സരസ്ത്രീകളും
പിന്നെസ്സുരസ്ത്രീസമൂഹവും കുത്രചിൽ;
വിദ്യാധരികളുമന്യത്ര കുത്രചിൽ;
സിദ്ധനാരികളും ചാരണസ്ത്രീകളും
വീണാപ്രയോഗങ്ങളും വേണുനാദങ്ങളും
ചേണാർന്ന ഗീതഗാനങ്ങളും കുത്രചിൽ;
ചെമ്പട തോടി വരാടികളിത്തരം-
മമ്പോടനേകം പ്രയോഗങ്ങളിങ്ങനെ
പാട്ടുംകളികളും പർവതാന്തേ മുദാ
കേട്ടും വിലോകനംചെയ്തും ഗമിക്കുന്ന

ഷത്തിന്റെ തിമിർപ്പ്. കല്ലോലവിഭ്രമം = തിരമാലയുടെ വിലാസം. ധമ്മില്ലം = തലമുടിക്കെട്ട്. ജംഭാരി = ദേവേന്ദ്രൻ. ഡംഭം = അഹങ്കാരം. കുത്രചിത് = ചിലേടത്ത്. അന്യത്ര കുത്രചിത് =

ഭീമസേനൻ ഗന്ധമാദനാധിത്യകാ-
ഭൂമിതന്നിൽ തദാ നോക്കുമന്തരേ,
ശ്യാമളം നല്ല കദളീമഹാവനം
കോമളശ്രീപൂണ്ടതാശു കണ്ടീടിനാൻ.
രാമദാസൻ മഹാവീരൻ കപീശ്വരൻ
ശ്രീമഹാദേവന്റെ ബീജജ ജാതനാം
ശ്രീഹനുമാൻ മുദാ വാണരുളീടുന്ന
ശ്രീമഹാപുണ്യപ്രദേശം മനോഹരം.
പല്ലുകളേലിക്കുലകൾക്കിടയ്ക്കിടെ
മെച്ചത്തിൽ നന്നായ് പഴുത്തപഴങ്ങളും
ഉച്ചത്തിലങ്ങനെ കണ്ടാൽ പവിഴവും
പച്ചരത്നക്കല്ലുമൊന്നിച്ചു കോർത്തുള്ള
മാലകൾകൊണ്ടു വിതാനിച്ചു ദിക്കെന്നു
മാലോകരൊക്കെയും ശങ്കിക്കുമാറുള്ള
ലീലാവിലാസേന നില്ക്കുന്ന വാഴകൾ
നാലുഭാഗങ്ങളിൽ തിങ്ങിവിങ്ങിത്തദാ
ബാലാനിലൻ വന്നു തട്ടുന്നനേരത്തു
കോലാഹലം നൃത്തമാടും ദലങ്ങളും
ആലോകനംചെയ്തു വിസ്മയിച്ചീടിനാൻ
കാലാത്മജാനുജൻ വീരൻ വൃകോദരൻ.
താഴത്തുഭാഗത്തു വീണുകിടക്കുന്ന
വാഴപ്പഴംകൊണ്ടു മൂടീ മഹീതലം.
പാഴറ്റ പട്ടു വിരിച്ചുകണക്കിനെ
വാഴയ്ക്കുചുറ്റും പ്രകാശമുണ്ടപ്പൊഴും.
വാവലും കാക്കയും പച്ചക്കിളികളും
പ്രാവും പരുന്തും പറന്നടുക്കുന്ന
പക്ഷികൾ വന്നിപ്പഴുത്തപഴങ്ങളെ
ഭക്ഷിക്കമാറില്ല പേടികൊണ്ടാരുമേ.
രക്ഷിച്ചുപോരുന്നതാരീ വനമെന്നു
സൂക്ഷിച്ചുനോക്കിത്തുടങ്ങീ വൃകോദരൻ.

---

വേറേ ചിലപ്പൊരുള്ളു്. ചെമ്പട=ഒരു താളത്തിന്റെ പേരു്. തോടിയും വരാടിയും രണ്ടു രാഗങ്ങളാണു്. ഗന്ധമാദനാധിത്യകാഭൂമി=ഗന്ധമാദനപർവ്വതത്തിന്റെ മുകൾപ്പരപ്പു്. ശ്യാമളം=ഇരുണ്ട നിറ

അതു കണ്ടു ഹനുമാനുമതുലം പ്രീതികൈക്കൊണ്ടു
മതിമാൻ മാരുതി തന്റെ മതികൊണ്ടു നിരൂപിച്ചു:
"മതിമുഖിമണിതന്റെ മതിമോദം വളർത്തുവാൻ
അതിവീരനിവൻ ഭീമനതിവേഗം ഗമിക്കുന്നു.
മനുജന്മാനിവനെന്റെയനുജൻ മാരുതപുത്രൻ
ദനുജന്മാർക്കൊരു കാലൻ മനുജാതൻ ക്ഷിതിതന്നിൽ
മരുത്തിന്നു പിറന്നോരു കരുത്തുള്ള സഹജന്റെ
കരത്തിന്റെ ബലമിന്നു നിരത്തിലിങ്ങറിയേണം.
അടുത്താശു ഗമിക്കാതെ തടുത്തുനിർത്തുവൻ കിഞ്ചിൽ
പടുത്വത്തെ ശമിപ്പിച്ചാൽ കൊടുക്കാം മാർഗ്ഗവുമ്പിന്നെ"
മനംകൊണ്ടിങ്ങനെ ചിന്തിച്ചനന്തരമൊരു വൃദ്ധ-
കുരങ്ങന്റെ വടിവായിച്ചമഞ്ഞു കൈകളും കാലും
കുഴഞ്ഞുവാലുമക്കാലം മെലിഞ്ഞു കൈകളെക്കൊണ്ടു
ചൊറിഞ്ഞു രോമമെപ്പേരും കൊഴിഞ്ഞു
മേനിയും ചുക്കി-
ച്ചുളിഞ്ഞു കണ്ണിനുകാഴ്ചകുറഞ്ഞു പീളയുംവന്നു
നിറഞ്ഞു താൻ വഴിയിൽച്ചെന്നരച്ചനേരവും ചിന്തി-
ശ്ശ്രയിച്ചു മൂന്നുലോകങ്ങളും ജയിച്ചുള്ള മഹാവീരൻ.

തുമ്പിക്കരംകൊണ്ടു മുമ്പിൽ പലപല
വമ്പിച്ച വന്മരക്കൊമ്പുംപിടിച്ചൊടി-
ച്ചുമ്പോടടുക്കുന്ന വമ്പൻ കൊലയാന-
ക്കൊമ്പന്റെ കൂർത്തുള്ള കൊമ്പുരണ്ടും പിടി-
ച്ചമ്പതുചുറ്റുകളിട്ടംകലർന്നാശു
മുമ്പിൽക്കളിപ്പിച്ച വമ്പൻ വൃകോദരൻ
കാടും തകർത്തുകൊണ്ടോടും മൃഗങ്ങളെ-
ച്ചാടിക്കടിപ്പിച്ചിഴച്ചോടിയടുക്കുന്ന
കണ്ഠീരവങ്ങളെ കണ്ടു കണകൊണ്ടു

---

ള്ള; നീലവർണ്ണമുള്ള. ആലോകനംചെയ്തു*=കണ്ടു*. കാലാത്മജാനുജൻ=കാലന്റെ പുത്രനായ യുധിഷ്ഠിരന്റെ അനുജൻ.

551—650 മനുജാതൻ=മന്ത്രശക്തികൊണ്ടു ജനിച്ചവൻ. പടുത്വം=സാമർത്ഥ്യം (ഇവിടെ അഹങ്കാരമെന്നു പറയണം). കണ്ഠീരവം=

കണ്ണോന്തരം കൊണ്ടു മണ്ടിച്ചുമണ്ടനെ
കൊല്ലാട്ട നല്ല കദളീവനം തന്നി-
ലുൾപ്പുക്ക വേഗം നടന്നങ്ങുതെളിനാൻ.
ഉദ്ധതനാകുന്ന ഭീമസേനൻതന്റെ
പദ്ധതിതന്നിൽ മുടക്കികിടക്കുന്ന
വൃദ്ധനായോരു ബലീമുഖനെക്കണ്ടു
ക്രുദ്ധനായിപ്പറഞ്ഞീടിനാനഞ്ജസാ:
"നോക്കെടാ നമ്മുടെ മാർഗ്ഗം കിടക്കുന്ന
മർക്കടാ! നീയങ്ങു മാറിക്കെടാ ശഠാ!
ദുർഘടസ്ഥാനത്തു വന്നു ശയിപ്പാൻ നി-
നക്കെടാ തോന്നുവാനെന്തെടാ സംഗതി?
നാട്ടിൽ പ്രഭുക്കളെക്കണ്ടാലറിയാത്ത
കാട്ടിൽ കിടക്കുന്ന മൂളികുരങ്ങു നീ,
ഒട്ടും വകതിരിവില്ലാത്ത വല്ലാത്ത
കൂട്ടത്തിൽ വന്നുപിറന്നു വളർന്നു നീ,
പാട്ടത്തിൽനിന്നു പിഴച്ചു പോരായോ നിന്റെ
കൂട്ടത്തിൽ മര്യാദയില്ലാത്തതെന്തെടോ?
പെട്ടെന്നെഴുന്നേറ്റു പോകായ്കിലോ പത്തു
പെട്ടീടുമെന്നു ധരിക്ക നീ വാനര!"
ഇത്തരം ഭീമന്റെ ദുർഭാഷണം കേട്ടു
വൃദ്ധൻ ചിരിച്ചു പറഞ്ഞു പതുക്കവേ:
"ഏറ്റം കയർത്തു പറയുന്നതെന്തു നീ
ഏറു മറ്റൊന്നെനിക്കത്രയെളുതല്ല
മറ്റൊരു മാർഗ്ഗമായ് പോയ്ക്കൊള്ളേണം ഭവാൻ
കുറ്റമല്ലിക്കാര്യമെച്ചനെക്കൊണ്ടെടോ!
കണ്ണും തിരിയാ ശരീരം വിറയ്ക്കുന്നു
ബന്ധം പലതുണ്ടു പൊറുക്കു കണ്ടുകൊൾ
കൈയിനും കാലിനും ശക്തിയില്ലാതെയായ്
മെയ്യും തളരുന്നു പൊറുക്കു മാനഘ!
അയ്യോ! പരമാർത്ഥമേതും ഗ്രഹിയാതെ

---

സിംഹം. ഉദ്ധതൻ=അഹങ്കാരി. പദ്ധതി=വഴി. വലീമുഖൻ=വാനരൻ. ധിക്കാരസാഹസം=ധിക്കാരംമൂലമുള്ള സാഹസപ്രവൃത്തി. പൂരുവംശ...നിനക്കെടോ=യയാതി എന്ന ചന്ദ്രവംശരാജാവിനു

നീയെന്തു ശാഠ്യം തുടങ്ങുന്നു പൂരുഷ!
പാരം വലഞ്ഞുകിടക്കുന്നവർകളോ-
ടാരുമീവണ്ണം കലമ്പുമാറില്ലെടോ!
നേർവഴി വിട്ടു രണ്ടുപുറങ്ങളൊട്ടു
മാറിയാലെന്തു വൈഷമ്യം നിനക്കെടോ?"
മാരുതിവൃദ്ധന്റെ വാക്കുകൾ കേട്ടുടൻ
മാരുതിഭീമൻ കയർത്തു ചൊല്ലീടിനാൻ:
"ആരെന്നറിഞ്ഞു പറഞ്ഞു നീ വാനര?
പാരം മുഴുക്കുന്നു ധിക്കാരസാഹസം!
പൂരുവംശത്തിൽ പിറന്നവരുന്നൊരു
പൂരുഷശ്രേഷ്ഠൻ വൃകോദരനെന്നൊരു
വീരനെക്കേട്ടറിവില്ലേ നിനക്കെടോ?
ധീരനാമദ്ദേഹമിദ്ദേഹമോർക്ക നീ.
നേരായ മാർഗ്ഗം വെടിഞ്ഞു നടക്കയി-
ല്ലാരോടുമീജ്ജനം തെല്ലുമില്ലെടോ.
മാറിനില്ലെന്നു പറയുന്ന മൂഢന്റെ
മാറിൽപ്പതിക്കും ഗദാഗ്രമെന്നോർക്കണം.
ഏറെപ്പറയാതെഴുന്നേറ്റു ദൂരത്തു
മാറിക്കിടക്ക നീ മർക്കടപ്രാകൃത!
സജ്ജനാചാരം പിടിപെടാത്തുള്ളൊരു
ദുർജ്ജനം നമ്മെദ്ദുഷിപ്പാനൊരുമ്പെട്ടു
ലജ്ജകൂടാതെ വഴിമുടക്കീടിനാ-
ലർജ്ജുനജ്യേഷ്ഠൻ സഹിക്കയില്ലെന്നുമേ,
ധർമ്മപ്രകാരം ഗ്രഹിക്കാത്ത നിന്നോടു
ധർമ്മം പറവാൻ നമുക്കെന്തു സംഗതി?
ധർമ്മപുത്രാനുജൻ ധർമ്മം വെടിഞ്ഞൊരു
കർമ്മങ്ങൾ ചെയ്കയില്ലെന്നു ബോധിക്കണം."
എന്നുള്ള വാക്കുകൾ കേട്ടു ചിരിച്ചുകൊ-
ണ്ടനന്തരം ചൊല്ലീ "ഹനൂമാനവനോടേ:
"നന്നെടോ! ഭീമ! നയജ്ഞൻ ഭവാനെന്നു
ചൊന്നവാക്കെല്ലാം കണക്കിനുകൂടുമോ?

---

ശർമ്മിഷ്ഠയിൽ ജനിച്ച പുത്രനാണ് പൂരു. ഇദ്ദേഹം വലിയ പിതൃഭക്തനും ധർമ്മിഷ്ഠനുമായിരുന്നു. ഈ ചക്രവർത്തിയുടെ നാമത്തെ മുൻ

ധർമ്മജൻമുമ്പായ ധാർമ്മികന്മാർ നിങ്ങൾ
ധർമ്മമല്ലാതൊന്നും ചെയ്യുകയില്ലയോ?
പാഞ്ചാലിയെന്നൊരു പെണ്ണിനെക്കണ്ടിട്ടു
പഞ്ചബാണാർത്തിപിടിപെട്ടഹോ നിങ്ങ-
ളഞ്ചുപേരും ചെന്നു കൈക്കുപിടിച്ചുകൊ-
ണ്ടഞ്ചാതെ വേളികഴിച്ചെന്നു കേട്ടു ഞാൻ
അഞ്ചെങ്കിലഞ്ചും കണക്കെന്നവർക്കൊരു
ചാഞ്ചല്യവുമില്ല തെല്ലുപോലും നിങ്ങ-
ളഞ്ചുജനത്തെയും കൺമുനത്തല്ലിനാൽ
വഞ്ചിപ്പതിന്നവൾ പോരും വൃകോദര!
നാലഞ്ചു ഭർത്താവൊരുത്തിക്കതാനതു
നാലുജാതിക്കും വിധിച്ചതല്ലോർക്കണം
നാലുപേർ കേട്ടാൽ നിരക്കാത്തവസ്തുവി-
വാലുള്ള വാനരന്മാർക്കും ചിതംവരാ;
ചേട്ടത്തിയാമേട്ടത്തിയാമെട്ടു
ചേട്ടകൾ തന്റെ കളത്രമൊന്നിങ്ങനെ
കാട്ടുന്ന ഗോഷ്ഠികൾ കേട്ടാൽ ചിരിയാക-
മൊട്ടും ഗുണമില്ല കന്നികതാരകം!
നേരായധർമ്മം കവിഞ്ഞു നടക്കാത്ത
വീരൻ വൃകോദരൻ ഞാനെന്നു നമ്മുടെ
നേരെയണഞ്ഞു പറവാൻ മടിയില്ല
നാരായണ! ശിവ! തെറ്റു പൊൽവളു!
തോററീടമാറില്ല ഞങ്ങളെന്നിങ്ങനെ
കാററിൻമകൻ നീ പറഞ്ഞതും വിസ്മയം.
നൂറുപേർ നിങ്ങടെ നാടും നഗരവും
കൂറുകാരെയുമടക്കിവച്ചീലയോ?
കാററും മഴമഞ്ഞുമേററുകൊണ്ടെപ്പൊഴും
കാട്ടിൽക്കിടക്കുന്ന കൂട്ടമല്ലേ നിങ്ങൾ?
കാട്ടിക്കിടക്കുന്ന ധർമ്മാഗ്നിശക്തിയാൽ

---

നിവൃത്തിയാണു് ചന്ദ്രവംശത്തിനു് പൂരുവംശം എന്ന പേരുമുണ്ടു്. ഭീമൻ തന്റെ വംശമഹിമയിൽ അഭിമാനിക്കയാണു്. കണക്കിനു കൂടുമോ? = മുഴുവൻ വാസ്തവമാണോ?

651—700 ചിതംവരാ = ഉചിതമായി തോന്നുന്നില്ല. കളത്രം =

വീട്ടിൽക്കിടക്കാൻ വിധിയില്ല നിങ്ങൾക്കു
നാട്ടിൽനിന്നാശു സുയോധനമന്നന-
ങ്ങാട്ടിക്കളഞ്ഞതില്ലിന്നൊരരികലും
നാട്ടിൽക്കടപ്പാൻ കഴിയുന്നതുമില്ല
കാട്ടിൽ സുഖമെങ്കിലായതും കോളല്ല;
കല്ലിലും പുല്ലിലും കാലെത്തറയ്ക്കുന്ന
മുള്ളിലും വള്ളികൾക്കുള്ളിലും കണ്ടിലും
തള്ളിയലച്ചുനടക്കുന്ന നിങ്ങടെ
ഉള്ളുകൾക്കൊന്നും കുറവില്ല നന്നെടോ!
കള്ളത്തരം ചൂതുകൊണ്ടു ദുര്യോധനൻ
തള്ളിപ്പുറത്താക്കി നിങ്ങളെത്തൽക്ഷണം.
ഉള്ളിൽ ഭയംപൂണ്ടു മണ്ടുന്ന നിങ്ങളെ-
ത്തള്ളിപ്പതിന്നൊരു പെണ്ണും പുറപ്പെട്ടു.
കണ്ടവസ്തുക്കളിൽ കാംക്ഷയുണ്ടായവൾ
കൊണ്ടുവാ കൊണ്ടുവായെന്നു കല്പിക്കയും
ശണ്ഠകൂടീടുമെന്നോർത്തു ഭയപ്പെട്ടു
മണ്ടിത്തുടങ്ങും മടങ്ങാതെ നിങ്ങളും.
കണ്ടനേരംതന്നെ നിന്റെ പരാക്രമ-
മുണ്ടായ് നമുക്കെന്നറിക വൃകോദര!"
ദുർഭാഷണം കേട്ടു കോപിച്ചു ഭീമനും:
"സമ്മാപമെല്ലാം കളിമതി വാനര!
കാഞ്ഞിരക്കായ്കളും തിന്നു മരങ്ങളിൽ
പാഞ്ഞുനടക്കും മരഞ്ചാടിമൂഢനെ
ഭഞ്ജനംചെയ്‌വാൻ മടിക്കുന്നു ഞാൻ മുറ്റു-
മഞ്ജനാപുത്രന്റെ ജാതിയെന്നോർക്കയാൽ.
ഭീമസേനന്റെ പരാക്രമമൊന്നുമീ
ധൂമകേതു കരഞ്ചപ്പാർ ഗ്രഹിച്ചീല:
രക്ഷസ്സുകൾക്കു വരനാം ഹിഡിംബന്റെ
വക്ഷസ്സു തല്ലിപ്പിളർന്ന വൃകോദരൻ,
രൂക്ഷതപൂണ്ട ബകനാമരക്കനെ
കാൽക്ഷണം കാലന്നുകാട്ടിക്കൊടുത്തതും

ഭാര്യ. കൂറുകർ = ബന്ധുക്കൾ; സഹായികൾ. ഉള്ള് = അഹങ്കാരം. അഞ്ജനാപുത്രൻ = ഹനുമാൻ. ധൂമകേതുകരഞ്ചപ്പൻ = വാൽനക്ഷത്രത്തെ

കൊമ്പൻകൊലയാന തുമ്പിക്കരംകൊണ്ടു
വമ്പിച്ച സാലം പിളർന്നകണക്കിനെ
ഡംഭിച്ചു വന്ന ജരാസന്ധമന്നന്റെ
ജൃംഭിച്ച വിഗ്രഹം രണ്ടായ്പ്പിളർന്നതും
കിർമ്മീരനായ നിശാചരവീരന്റെ
മർമ്മങ്ങൾതോറും ഗദകൊണ്ടടിച്ചതും
നിർമ്മൂലനംചെയ്തു താപസന്മാർക്കു
ധർമ്മസംരക്ഷണം ചെയ്ത വൃകോദരൻ,
ഇത്ഥം പരാക്രമപ്രൗഢനാമെന്നോടു
സിദ്ധമല്ലാത്തൊരു വൃദ്ധപ്ലവംഗമൻ
നിർമ്മരിയാദം ദുഷിച്ചു പറകയോ!
ദുർമ്മുഖ, പോടാ ബലീമുഖ ദുർമ്മതേ!"
അഞ്ജനാപുത്രനുരചെയ്തിതന്നേരം:
"ഭഞ്ജനംചെയ്‌വാൻ മടിക്കേണ്ട നീ സഖേ!
രാക്ഷസന്മാരെക്കൊലചെയ്തു നിന്നുടെ
രൂക്ഷസന്നാഹങ്ങളൊന്നെങ്ങുപോയെടോ!
ദുശ്ശാസനൻ പണ്ടു ദുര്യോധനോക്തനാം
ദുശ്ശാസനംകൊണ്ടു മണ്ടിവന്നങ്ങനെ
അഞ്ചുപേർ നിങ്ങളും കണ്ടുനില്ക്കത്തന്നെ
പാഞ്ചാലിയെച്ചെന്നടിച്ചു തലമുടി
ചുറ്റിപ്പിടിച്ചു വലിച്ചിഴച്ചങ്ങനെ
മുറ്റും മഹാജനം നോക്കിനില്ക്കുംവിധൗ
മുറ്റത്തുകൊണ്ടന്നു താഡിച്ചു താഡിച്ചു
തെറ്റെന്നുടുത്തപുടവ വലിച്ചഴി-
ച്ചുററമില്ലാത്തുള്ളപരാധവും ചെയ്തു
കണ്ണുമിഴിച്ചങ്ങു കണ്ടുനിന്നീടിനൊ
പൊണ്ണത്തടിയനാം നിന്റെ പരാക്രമം

---

പ്പോലെ വിനാശകാരിയായ വാനരൻ. കാലനൂർ = കാലപുരി. സാലം = വൃക്ഷം.

701—800 ജൃംഭിച്ച് = കോപിച്ച്. ജൃംഭിച്ച = തടിച്ച. വിഗ്രഹം = ശരീരം. ധർമ്മപുത്രർ രാജസൂയയാഗം നടത്താൻവേണ്ടി ദിഗ്വിജയത്തിനായി ഭീമാർജ്ജുനന്മാരെ നിയോഗിച്ചു. മഗധരാജാവായിരുന്ന ജരാസന്ധനായിരുന്നു അവരുടെ പ്രധാന ശത്രു. അയാളും മഹാ

കാശിക്കുപോയോ കഥിക്ക വൃകോദര!
കാശിനുപോലും വിലപിടിയാത്ത നീ
തന്നുടെ മുന്നിലിട്ടന്യനാം പൂരുഷൻ
തന്നുടെ പെണ്ണിന്റെ വസ്ത്രം തൊട്ടന്നേര-
മൊന്നുമനങ്ങാതെ നില്ക്കയോ വേണ്ടതു്?
ചെന്നങ്ങവനെ പ്രഹരിക്കയോ ഗുണം?

മിടുക്കും ശൗര്യവുമെല്ലാമൊടുക്കും നാസ്തിയാം നിന്റെ
കടപ്പം കാട്ടിലെങ്ങാനും കിടക്കും വാനരത്തോടു
കടക്കണ്ണും ചുവത്തിക്കൊണ്ടടുക്കും വിക്രമി പല്ലും
കടിക്കും വല്ലികളും തല്ലിയൊടിക്കും പർവ്വതം തല്ലി-
പ്പൊടിക്കും പാദപങ്ങൾക്കിട്ടിടിക്കും വല്ലതും ചൊല്ലി-
ച്ചൊടിക്കുന്നെന്തിനു ഭീമാ?
നടപ്പാൻ ശക്തിയില്ലാഞ്ഞു കിടപ്പായി നമുക്കിപ്പോൾ
ചടപ്പാം വാലിതങ്ങൊട്ടേക്കെടുപ്പാൻ സാദ്ധ്യമല്ലേതും
പൊട്ടക്കണ്ണ ഭവാൻ ചാടിക്കടന്നാലും നടന്നാലും
മടിക്കുന്നെന്തിനു ഭീമാ! മുടക്കുന്നില്ല ഞാൻ മാർഗ്ഗം."
പറഞ്ഞു ഭീമനും: "നീയിപ്പറഞ്ഞ വാക്കുകളെല്ലാം
കുറഞ്ഞോരു കരുത്തുള്ളോർ പറഞ്ഞെങ്കിലറിയിക്കാം
മുഷ്ക്കന്മാർ പലവട്ടമധിക്ഷേപങ്ങൾ ചെയ്താലും
വധിപ്പാനും ചിതം പോരാ വധിച്ചാലും ചിതം പോരാ
കരുത്തൻ മറ്റൊരുത്തൻ വന്നരത്തെങ്കിൽ കരത്തെക്കൊ-
ണ്ടടിച്ചു കൈപിടിച്ചു കാട്ടിലേക്കാക്കിഗ്ഗമിക്കും ഞാൻ;
അതുമെല്ലാമിരിക്കട്ടെ ഫലമില്ലാ മരിക്കാറായുള്ളി-
ടക്കന്ന തഞ്ചോടിക്കിഴവനെ
മരുത്തിന്റെ മകൻ വന്നു മരിപ്പിച്ചെന്നതു കേട്ടാൽ
ചിരിക്കും സജ്ജനമെന്നു ധരിക്ക മർക്കടത്താനെ
കടന്നുപോകയോ പിന്നെ കട്ടപ്പുകായ് വരുമെന്റെ
ഗുരുവാമഞ്ജനാപുത്രൻ കരുത്തേറും കപിശ്രേഷ്ഠൻ

---

ബലവാനായിരുന്നു. കൃഷ്ണനുമായി പതിനേഴുവട്ടം പോരാടിയിട്ടുണ്ടു്. ജരാസന്ധനെ ജയിക്കാൻവേണ്ടി ഭീമാർജ്ജുനന്മാർ കൃഷ്ണനോടുകൂടി അയാളുടെ രാജധാനിയിലെത്തി. ബ്രാഹ്മണവേഷധാരികളായിട്ടാണു് അവർ അവിടെ ചെന്നതു്. ചോദിക്കുന്നതെല്ലാം കൊടുക്കാമെന്നു പ്രതിജ്ഞചെയ്ത ജരാസന്ധനോടു് അവർ ദ്വന്ദ്വയുദ്ധം

ജനിച്ചോരു കുലംതന്നിൽ ജനിച്ചോരു കുരങ്ങച്ച!
നിനച്ചാൽ നിന്നെ ലംഘിച്ചാലെനിക്കു പാപമുണ്ടാകും."
അതു കേട്ടു ഹനുമാനുരചെയ്തു കനിവോടെ:
"മതിയിൽ ശങ്കയുണ്ടെങ്കിലതു ചെയ്യേണമെന്നില്ല
വഴിതന്നിൽക്കിടക്കുന്ന വാലെടുത്തു മാററിവെച്ചു
വഴിപോലെ കടന്നാശു ഗമിക്ക ഭീമസേന നീ!
കരംകൊണ്ടു വാനരത്തെത്തൊടുക നിന്ദിതമെങ്കിൽ
കരംതന്നിലിരിക്കുന്ന ഗദകൊണ്ടു മടിയാതെ
നെടുകൻവാലെടുത്താശു പൊക്കിക്കൊണ്ടു ദൂരെനീക്കി
നടക്ക നീ മിടുക്ക വേർപെടുക്ക ദുർഘടമെല്ലാം.
പറഞ്ഞു പാണ്ഡവനപ്പോൾ കുറഞ്ഞൊന്നു നിരൂപിച്ചു,
"മറിച്ചുനീക്കുന്നേരം മുറിഞ്ഞുപോകയില്ലല്ലീ?"
"മുറിയുമെന്നതെടോ നിന്റെ ഗദയോ നമ്മുടെ വാലോ
അറിയാഞ്ഞിട്ടു ചോദിപ്പാനരിശമുണ്ടാകവേണ്ടാ."
"കടുത്ത പർവതം തല്ലിപ്പൊടിച്ചു ഭസ്മമാക്കുന്ന
കടുത്ത മദ്ഗദാദണ്ഡം തടുത്ത വൈരികളില്ല.
കൊഴിഞ്ഞു രോമവുമൊട്ടു പൊഴിഞ്ഞു ഭൂമിയിൽ വീണു
ഇഴഞ്ഞു മേവിന നിന്റെ കിഴിഞ്ഞ വാലിനു ഭംഗം
ഭവിക്കുമെന്നതുകൊണ്ടു മടിക്കുന്നു മഹാമോഷാ;
ചെവിക്കു പുത്തരിയായിട്ടല്ലാതെ ചില വസ്തു
ശ്രവിക്കുമ്പോളെനിക്കുള്ളിൽ ജ്വലിക്കും കോപമാംവഹ്നി
ദഹിക്കും നിന്നുടെ ദേഹം സഹിക്കാമോ നിനക്കിപ്പോൾ?

ഇത്ഥം പറഞ്ഞതിക്രുദ്ധനാം പാണ്ഡവൻ
നക്തഞ്ചരാരാതിദാസന്റെ പുച്ഛാഗ്രം
ഉത്തുംഗമാകും ഗദകൊണ്ടു പൊക്കുവാ-
നത്യന്തവേഗേന ചെന്നടുത്തീടിനാൻ.
ദീർഘംപെരുത്തൊരു പുച്ഛം ഗദകൊണ്ടു

---

ആവശ്യപ്പെട്ടു. ജരാസന്ധനും ഭീമനുമായി അതിഭയങ്കരമായ യുദ്ധം നടന്നു. കൃഷ്ണന്റെ സഹായത്താൽ ഭീമൻ ഒരുവിധത്തിൽ ജരാസന്ധനെ പരാജയപ്പെടുത്തി. ശരീരം രണ്ടായി പിളർന്ന് തല തിരിച്ചിട്ടതിനാലാണ് അയാൾ കൊല്ലപ്പെട്ടത്. ശൈശവത്തിൽ ജരാ എന്ന രാക്ഷസിയാൽ സന്ധിപ്പിക്കപ്പെട്ട അയാളെ അങ്ങനെയേ കൊല്ലാൻ സാധിക്കുമായിരുന്നുള്ളു. നിർമ്മൂലനംചെയ്ത് = നിശ്ശേഷം നശിപ്പി

പൊക്കുവാനായി പ്രയത്നം തുടങ്ങിനാൻ;
രണ്ടു കരങ്ങളുംകൊണ്ടു പിടിച്ചുടൻ
രണ്ടുമൂന്നട്ടഹാസം മുഴക്കിഗ്ഗദ–
കൊണ്ടുടൻ തിക്കിക്കുലുക്കിപ്പലവിധം–
കൊണ്ടുമിളക്കം തരിമ്പില്ല വാലിന്;
നീണ്ടുതടിച്ചോരു പുച്ഛാഗ്രഭാഗത്തു
രണ്ടുരോമം പോലുമൊന്നുമിളകീല;
വേണ്ടും പ്രയോഗങ്ങളെല്ലാം പ്രയോഗിച്ചു
വേണ്ടുംവോളം നാണവുംകെട്ടു മാറിനാൻ,
"ഇക്കുരങ്ങച്ഛന്റെ പുച്ഛം ഗദകൊണ്ടു
പൊക്കുവാൻപോലും നമുക്കെന്നുവന്നല്ലോ
ദിക്കുകളെല്ലാം ജയിച്ചുള്ള ഭീമന്റെ
വിക്രമമിപ്പോൾ ഫലിക്കാത്തതെന്നഹോ
ഒററക്കുരങ്ങന്റെ മായാപ്രയോഗമോ
മുററും ഫലിക്കാത്തതെന്തുവാൻ മദ്ബലം?
കാററിൻമകനായ മർക്കടനാഥനോടു
തോററുപോയെന്നതു കേൾക്കുന്നനേരത്തു
ആററുവർ നമ്മെപ്പരിഹസിച്ചീടുമേ,
കൂററുകാർപിന്നെ പരിഹസിക്കും ദൃഢം
മുററുമെനിക്കിനിജ്ജീവിച്ചിരിപ്പതി–
നൊട്ടും കൊതിയില്ല. വല്ലതെന്നാകിലും
മുഷ്ടികംകൊണ്ടു ദുഷ്ടൻകുരങ്ങന്റെ
നഷ്ടി വരുത്തും കരുത്തുള്ള പാണ്ഡവൻ;
പെട്ടെന്നു ജീവൻ കളവാൻ മടിയില്ല
കഷ്ടമിബ്ഭീമനിളപ്പെട്ടിരിക്കയോ!"
ഇത്തരം ചിന്തിച്ചു കോപിച്ചുറച്ചുടൻ

ച്ചു്. സിദ്ധമല്ലാത്ത=നിസ്സാരനായ. വൃദ്ധപ്ലവംഗമൻ=വൃദ്ധനായ വാനരൻ. ശുഷ്കസന്നാഹങ്ങൾ=ദോഷകരമായ ഒരുക്കം. ദുര്യോധനോക്തം=ദുര്യോധനനാൽ പറയപ്പെട്ടതു്. ദുശ്ശാസനം=ദുഷിച്ച ആജ്ഞ. നാസ്തിയാം=ഇല്ലാതെയാക. പാദപം=വൃക്ഷം. നക്തഞ്ചരാരാതിദാസൻ=രാക്ഷസശത്രുവായ ശ്രീരാമന്റെ ദാസൻ; ഹനുമാൻ. പുച്ഛാഗ്രം=വാലിന്റെ അററം.

സത്വരം പറഞ്ഞങ്ങടുത്തു വൃകോദരൻ:
"ദനാക്കെടാ മർക്കടാ! മായാപ്രയോഗങ്ങ-
ളുൽക്കടാടോപം തുടങ്ങുന്ന നിന്നുടെ
ധൃഷ്ടുകളെല്ലാം ശമിക്കും ശ്രമിക്കാതെ
ധൃഷ്ടര! ദ്വന്ദ്വയുദ്ധംതുടങ്ങീടിനാൽ;
ഇക്കണ്ട നമ്മെത്തടുത്തുനിൽക്കാമെന്ന
ധികാരമല്ലയോ വാടാ ബലീമുഖാ!
വക്കാണമേല്ക്കുന്നനേരം ധൃതിപ്പെട്ടു
വെക്കം തരക്കമാമ്പു പറവുമാറായ നിൻ
ഗൂഢപ്രയോഗങ്ങളും നമ്മോടുകൂടുമോ?
മൂഢതയങ്ങു നീ വച്ചേച്ചു വാനര!
കൂടപ്രയോഗം തുടങ്ങുംവിധൌ നിന്റെ
കൂടപ്രയോഗം ഫലിക്കാതെയായ്‌വരും
കണ്ടു പഠിച്ചതും കേട്ടു പഠിച്ചതും
കൊണ്ടു ഫലിപ്പിപ്പനെന്നു ചിന്തിച്ചു നീ
തണ്ടുതപ്പിക്കൊണ്ടു നേർത്തുവന്നാലിന്നു
കണ്ടുകൊള്ളാമിന്നു വൈദഗ്ദ്ധ്യമൊക്കവേ.
പണ്ടൊരുനാളും പ്രയോഗങ്ങളിങ്ങനെ
കണ്ടറിവില്ലെന്നു തോന്നിപ്പനിന്നു ഞാൻ;
കണ്ടാലറിവാൻ സമർത്ഥനല്ലെങ്കിൽ നീ
കൊണ്ടാലറിയുമതിനില്ല സംശയം.
വേണ്ടാസനം നീ തുടങ്ങുമകാരണം
വേണ്ടിവന്നു ചില ഭർത്സനങ്ങളും.
മന്ത്രൗഷധബലംകൊണ്ടോ നിനക്കെന്റെ
മാർഗ്ഗം തടുക്കുവാൻ ശക്തിയുണ്ടായതും?
മന്ത്രവും തന്ത്രവും മറ്റുള്ള വിദ്യയും
മാരുതപുത്രനോടേതും ഫലംവരാ.

---

801—900 നഷ്ടി=നാശം. ഇളപ്പെട്ടിരിക്കുക=തോറ്റുപിൻവാങ്ങിയിരിക്കുക. ഉൽക്കടാടോപം=വർദ്ധിച്ച അഹങ്കാരത്തോടുകൂടി. വക്കാണമേല്ക്കുക=യുദ്ധാരംഭിക്കുക. കൂടപ്രയോഗം=മാന്ത്രികപ്രയോഗം. തണ്ടുതപ്പുക=അഹങ്കരിക്കുക. നേർത്തുവരിക=എതിർക്കുക. ധൃഷ്ടന്മാർ=പരാക്രമികൾ. പങ്‌ക്തികണ്ഠൻ=രാവണൻ. രാവണനെ വാനരചക്രവർത്തിയായ ബാലി തന്റെ വാലിൽ കുരുക്കി, കടലിൽ

ക്കുനൻമതിക്കകിൽ ഗോപുരംകൂട്ടുമോ?
വാനരന്മാരെന്തുകാട്ടുന്നു നമ്മോട്?
വാനര! നില്ലെന്നടക്കുന്നനേരത്തു
വാലുമുയർത്തിപ്പരാക്രമം കരഞ്ഞുകൊ.''
ഇത്തരം ഭീമന്റെ ദുർഭാഷണം കേട്ടു
വൃദ്ധൻ ചിരിച്ചു പറഞ്ഞു പതുക്കവേ:
"മർക്കടനെന്നു നീ ധിക്കരിക്കേണ്ടെടോ,
മർക്കടന്മാരിലും മുമ്പരന്മാരുണ്ടു";
പണ്ടൊരു മർക്കടനാനല്ലയോ പംക്തി–
കണ്ഠനെന്നുണ്ടായ നക്തഞ്ചരേന്ദ്രനെ
വാലുകൊണ്ടൊട്ടു വരിഞ്ഞുകെട്ടിക്കൊണ്ടു
നാലുസമുദ്രങ്ങളും ചാടിക്കടന്നതും?
മറ്റൊരു ദേഹം മഹാവാരിരാശിയെ
സത്വരം ചാടിക്കടന്നഥ ചെന്നഞ്ജസാ,
ശങ്കകൂടാതെ നിശാചരവീരന്റെ
ലങ്കയിൽപ്പുക്കു ഭയങ്കരന്മാരായ
കിങ്കരന്മാരെപ്പലരെ വധിച്ചതും
തൻകേളികാനനം തല്ലിത്തകർത്തതും
ഹുങ്കാരമോടു രണത്തിന്നടുത്തൊരു
ലങ്കേശപുത്രന്റെ കണ്ഠം മുറിച്ചതും
പങ്കേരുഹാക്ഷിയാം വൈദേഹിതന്നുടെ
സങ്ക്ലേശമെല്ലാം പറഞ്ഞുകളഞ്ഞതും
യുദ്ധത്തിനെത്തിയ നക്തഞ്ചരേന്ദ്രന്റെ
തേർത്തട്ടിലാമ്മാറു ചാടിക്കരേറീട്ടു
ചണ്ഡമായുള്ളൊരു പാണിസ്ഥലംകൊണ്ടു
ഗണ്ഡസ്ഥലങ്ങളിൽ താഡനംചെയ്തതും;
മാനമുള്ളാളുകൾ നമ്മുടെ ജാതിയിൽ
ഞാനറിയുന്നോർ പലരുണ്ടു പാണ്ഡവ?
മർക്കടൻ മർക്കടനെന്നു നീയിങ്ങനെ

---

മുഖി പീഡിപ്പിച്ച കഥ സൂചിപ്പിച്ചിരിക്കുന്നു. സംക്ലേശം = വലിയ ദുഃഖം. ചണ്ഡം = ഭയങ്കരം. മക്ഷിക = ഈച്ച. വർദ്ധിതതര ... ശരീരൻ = വർദ്ധിതതരമായ (വളരെ വളർന്ന), ധവളഹിമാചലത്തിന് (വെളുത്ത ഹിമാലയപർവ്വതത്തിന്) സന്നിഭമായ (സദൃശമായ) തുംഗശരീര

ധിക്കരിക്കാതെ ഗമിക്ക നല്ലൂ സഖേ.''
എന്നതു കേട്ടു പറഞ്ഞു വൃകോദരൻ—
''എന്നുടെ സ്വാമി ഗുരുനാഥനഗ്രജൻ
ശ്രീരാമദാസൻ പവനാത്മജനത്രെ
ശ്രീഹനൂമാൻ മഹാവീര്യപരാക്രമൻ
അദ്ദേഹമെന്തു, ഭവാനെന്തു, ഹാ ഹന്ത!
ഉദ്ദേഹവൃദ്ധപ്ലവംഗ! മതിമതി!
പക്ഷീന്ദ്രനും ഗരുഡനെന്നോർത്തിട്ടു
മക്ഷികക്കൂട്ടം മദിക്കുംകണക്കിനെ
ശ്രീരാമദാസന്റെ വംശേ ജനിക്കയാൽ
പാരം നിനക്കഹംഭാവമിങ്ങനെ.''

ഉദ്ധതമതിനരപതിതന്നുടെ വാക്കുകൾ കേട്ടു
ബുദ്ധിയിലതികനിവുകലർന്നു കളുകമിയന്നു ഹനൂമാൻ
വർദ്ധിതതരധവളഹിമാചലസന്നിഭതുംഗശരീരൻ
നെടുതാകിന കൊടിമരമെന്നകണക്കെ തടിച്ചൊരു വാലും
ഇടയിടെ നയനങ്ങളുമമ്പൊടു ചെമ്പുകിടാരംപോലെ
കടിലാകൃതി ശശികലപോലെ വിളങ്ങിന ദന്തകദംബം
ചടുലസ്ഫുടസടകളുമിടകലരുന്ന ഭയങ്കരമുഖവും
പരിഘത്തോടു പടപൊരുതീടിന പൃഥുതരകരദണ്ഡയുഗം
കരതല ഖരനഖരനികായവുമുൽക്കടകണ്ഠമകുണ്ഠം
ഗിരിവരസമമാകിന മാർവിടമുന്നതതരമുദാരം
ഉരുതരകടിതടമഥ തുടകളുമുടയിലതിഗംഭീരം
ലങ്കാപുരഗോപുരമതിലുകളൊത്തൊരു ജംഘായുഗളം
കിങ്കരകുലമിടിപൊടിയാക്കിന പടുതര—
മടിമലർവടിവും
ശങ്കര! ശിവ! ഭുവനഭയങ്കരമാകിന വിപുലശരീരം
ശശധരനിഭധവളമതിങ്ങനെ വിരവൊടു കാട്ടി ഹനൂമാൻ
ഉൾക്കടകടുഭീഷണനിനാദവുമത്ഭുതകിലുകിലരവവും
മർക്കടകുലമകുടമഹാമണിതന്നുടെ തടിയുടെ വടിവും

ത്തോടു" (ഉയർന്ന ശരീരത്തോടു") കൂടിയവൻ. കടിലാകൃതി ശശികല = വളഞ്ഞ ചന്ദ്രക്കല. ദന്തകദംബം = പല്ലിൻകൂട്ടം. ചടുലസ്ഫുടസടകം = ഇളകുന്നതും ഇടതിങ്ങിയതുമായ കഞ്ചിരോമങ്ങൾ. പരിഘം = ഇരുമ്പുലക്ക. ഉത്കടകണ്ഠമകുണ്ഠം = അകുണ്ഠമായ (ഊർജ്ജസ്വ

കർക്കശതരകരചരണാദികമാം ഭീഷണവേഷവിശേഷം
ദുഷ്ടരമത്തു മൂന്നു ജഗത്തിലുമുത്തമമെത്രവിചിത്രം!
അംബരതലമൊക്കെ നിറഞ്ഞു ചുവന്നു വിളങ്ങിന രൂപം
അംബുധിയുടെ ലംഘനസമയസമുദ്ധൃതമെന്നതുപോലെ
വെണ്മയിലൊരു വിന്ധ്യമഹാചലശിഖരമതെന്നകണക്കെ
കണ്മിഴികളിലമ്പൊടു കണ്ടു വിറണ്ടു വൃകോദരവീരൻ
"എന്തൊരു മറിമായമിതിങ്ങനെ സംഗതി വന്നതിദാനീം
എന്തിനി ഞാനിഹ ചെയ്യേണ്ടതു ദൈവമതെന്തൊരു
വിസ്മയമേവം"
ചിന്തയിലുടനിങ്ങനെ തിങ്ങിന തീവ്രതരം ഭയമോടെ
കുന്തികുമാരൻ വിറയൊടു പരവശമായവനന്നു തദാനീം
ലക്ഷണമൊക്കെ ധരിച്ചതു തെളിവൊടു കണ്ടദശായാം
തത്ക്ഷണമുളവായിതു ചേതസി മദ്ഗുരു ഹനുമാൻതാനെ
ലക്ഷ്മണപൂർവജനുടെ ഭക്തശിരോമണി മാരുതിവീരൻ
രാക്ഷസകുലശലഭഹുതാശനനെന്നറിഞ്ഞഥ ഭീമൻ
"ജയ! ജയ! ജയ ജനകസുതാപതിദൂത മഹാഗുണരാശേ,
ജയ ജയ ജയ! ജാനകിമാനസ സരസിജ സവിതൃ-
മഹാത്മൻ,
ജയ ജയ ജലരാശി വിലംഘന, ജയ ജയ ജഗതീബന്ധോ,
ജയ ജയ ഹനുമ"ന്നിതി നുതിയോടെ വീണുവണങ്ങി
പദാന്തേ

"വാനരകുലവീര, വരമതുലക ധീര, വാരിധിഗംഭീര;
വരഗുണഗണസാര, നിശിചരകുലകാല,

---

ലമായ) ഉത്കടകണ്ഠം (തടിച്ച കഴുത്ത്). കടിതടം = അരക്കെട്ട്. ജംഘായുഗളം = രണ്ടു കണങ്കാലുകളും. ശശധരനിഭധവളം = ചന്ദ്രനെപ്പോലെ വെളുത്തത്. ഉത്കടകടുദീർഘനിനാദം = ഭയങ്കരവും കർക്കശവും വളരെനേരത്തേക്ക നീണ്ടുനില്ക്കുന്നതുമായ നിനാദം (ശബ്ദം—അലർച്ച). അംബുധിയുടെ ലംഘനസമയസമുദ്ധൃതം = സമുദ്രലംഘനസമയത്ത് ഉയർത്തിയത് (വളർത്തിയത്). ഇദാനീം = ഇപ്പോൾ.

901—1000. രാക്ഷസകുലശലഭഹുതാശനൻ = രാക്ഷസവംശമാകുന്ന ഈയാംപാറ്റകൾക്ക് അഗ്നിയായിട്ടുള്ളവൻ. ജാനകി....മഹാത്മൻ = ജാനകി (സീത)യുടെ മാനസ(മനസ്സ്)മാകുന്ന സരസിജ(താമരപ്പൂവ്)ത്തിന് സവിതാവ് (സൂര്യൻ) ആയ അല്ലയോ മഹാത്മാ

നിസ്സൃത മരണവിലോല, നിരുപമകുലശീല
താഡിതദശവദന, തരണികരകൃതസദന
പാടലസമവദന, പരിഹരരിപുമദന
നിന്തിരുവടിയുടെ പദയുഗ-
മെന്തളിരതി ശരണമിഹ ശരണം
ചിന്തയിലിദമിനി വിളയാടുക
ചിത്തമൊടു തവ ചരണം ശരണം."

ഇത്ഥം വണങ്ങി സ്തുതിക്കുന്ന ഭീമന്റെ
ഹസ്തങ്ങളും രണ്ടും പിടിച്ചു കപീശ്വരൻ
നക്തഞ്ചരാസ്ത്രങ്ങളേററു വടുകെട്ടി
വിസ്താരമായുള്ള തന്നുടെ മാറത്തു
ചേർത്തുപുണർന്നുകൊണ്ടാപാദമസ്തകം
പേർത്തുമേ പേർത്താശു തലോടീ കരംകൊണ്ടു
മൂർദ്ധാവുതൊട്ടനുഗ്രഹിച്ചീടിനാൻ
മാർത്താണ്ഡശിഷ്യനാം മർക്കടാധീശ്വരൻ:
"ഭീമസേന, മഹാധീര, ധരിക്ക നീ
രാമഭദ്രസ്വാമിതന്നെയും സേവിച്ചു
താമസം കൂടാതെ പോയാലുടൻ നിന്റെ
കാമസംപ്രാപ്തിക്കു ബാധമില്ലേതുമേ;
രാമായണം കഥ കേട്ടുകൊൾക ഭവാൻ
ആമോദമോടെ ചുരുക്കിപ്പറഞ്ഞീടാം.
സാമോദമായിട്ടു കേട്ടുകൊണ്ടീടുക
ക്ഷേമോദയം രാമനാഥലീലാമൃതം.
മാർത്താണ്ഡവംശേ ദശരഥൻതന്നുടെ
പുത്രനായ് വന്നു പിറന്നു നാരായണൻ
ഉത്തരകോസലത്തിങ്കലയോദ്ധ്യയെ-
ന്നുത്തമ ശ്രീരാജധാനിയിൽ മേവിനാൻ.
കൗസല്യതന്നുടെ പുത്രൻ രഘൂത്തമൻ
കൈകേയിതന്നുടെ പുത്രൻ ഭരതനും
തത്ര പിന്നെസ്സുമിത്രാത്മജൻ ലക്ഷ്മണൻ

---

വ. നുതി=സ്തുതി. നിസ്സൃതമരണവിലോലൻ=മോചിക്കപ്പെട്ട മരണചാഞ്ചല്യത്തോടുകൂടിയവൻ—മരണഭയമില്ലാത്തവനെന്നു സാരം. ഹനുമാൻ ചിരംജീവിയാണെന്നോർക്കുക. താഡിതദശവദനൻ=

ശത്രുഘ്നനും നാല്വരിങ്ങനെ ജാതരായ്.
അത്രാന്തരേ വിരവോടു വിശ്വാമിത്ര-
സത്രം മുടക്കുന്ന ദുഷ്ടരെക്കൊല്ലുവാൻ
വില്ലും ശരവുമെടുത്തു പുറപ്പെട്ടു
തെല്ലും മടിയാതെ രാമനനുജനും
കാടകം പുക്കൊരനേരത്തു വന്നൊരു
താടകയെക്കൊലചെയ്തു രഘൂത്തമൻ.
സിദ്ധാശ്രമം പുക്കു നില്ക്കും വിധൗ തത്ര
ബദ്ധാവലേപം മഖം മുടക്കീടുവാൻ
വന്ന സുബാഹുപ്രമുഖവൃന്ദങ്ങളെ-
ക്കൊന്നുടൻ യാഗവും രക്ഷിച്ചു രാഘവൻ
ചെന്നങ്ങഹല്യയ്ക്കു മോക്ഷം കൊടുത്തുടൻ
പിന്നെ ജനകന്റെ മന്ദിരം പ്രാപിച്ചു
ത്രൈയംബകം പള്ളിവില്ലങ്ങുതന്നുടെ
കൈയിലെടുത്തു കുലച്ചു മുറിച്ചുടൻ
സീതാവിവാഹവും ചെയ്തു മുദാ തന്റെ
സോദരന്മാരും വിവാഹം കഴിച്ചിതു.
മാർഗ്ഗത്തെവന്നു തടുത്തു കടുത്തൊരു
ഭാർഗ്ഗവരാമനെ ക്ഷിപ്രം ശമിപ്പിച്ചുടൻ
സാകേതമന്ദിരം പുക്കുടൻ സീതയാ
സാകം വസിച്ചു സുഖിച്ചു രഘൂത്തമൻ.
ഭവ്യനായുള്ള ദശരഥപുത്രനു
യൗവനേ രാജ്യാഭിഷേകവും ഭാവിച്ചു
ദൈവബലേന മുടക്കിനാൾ കൈകേയി
കൈവല്യശീലൻ പുറപ്പെട്ടു കാനനേ
പ്രാപിച്ചു സൗമിത്രി സീതാസമേതനായ്
ഭൂപാലനന്ദനൻ ഭൂപൻ മഹാരഥൻ.

ധരിച്ചു വല്ക്കലം പിന്നെപ്പിരിച്ചു ചെഞ്ചിടാഭാരം
തിരിച്ചു ഭൂവരം ഗംഗ തരിച്ചു ചിത്രകൂടത്തിൽ
വസിച്ചു കാന്തികൾകൊണ്ടുല്ലസിച്ചു ഭൂപതമപ്പോരം

രാവണനെ പ്രഹരിച്ചവൻ. പരിഹൃതരിപുദഹനൻ=പരിഹരിക്കപ്പെട്ട (നശിപ്പിക്കപ്പെട്ട) രിപു (ശത്രു)ക്കളാകുന്ന ദഹനനോട് (അഗ്നിയോട്) കൂടിയവൻ—ശത്രുക്കളെ നശിപ്പിച്ചവൻ. അത്രാന്തരേ=ഇതി

ഗ്രഹിച്ചു ദേവലോകത്തെ ഗ്രഹിച്ചു താതനെന്നിത്ഥം
വ്യഥിച്ചും ഖേദമോടേ പതിച്ചോരു ഭരതനെ
തനിച്ചു പാദുകം നൽകിയയച്ചിട്ടത്രിയെച്ചെന്നു
നമിച്ചു ദണ്ഡകാരണ്യേ വസിച്ചു രാഘവൻ തത്ര
മദിച്ചോരു വിരാധനെ വധിച്ചു മാമുനിമാരെ
സ്തുതിച്ചു തീർത്ഥവുമാടിനടന്നു ഘോരകാന്താരേ
കടന്നുചെന്നഗസ്ത്യന്റെ ഗൃഹത്തിലങ്ങകം പുക്കു
ഉടനേ വന്ദനം ചെയ്തു പരിചോടെ മുദാ ഗോദാ-
വരീതീരേ വസിക്കുമ്പോൾ വരിപ്പാനാഗ്രഹത്തോടെ
വരുന്ന ശൂർപ്പണഖയുടെ മുലയും മൂക്കുമൊക്കൊടെ
കരവാളംകൊണ്ടുടനാശു ഛേദനം ചെയ്തു സൗമിത്രി
കരഞ്ഞു ശൂർപ്പണഖ പോയ് ഖരൻതന്നോടറിയിച്ചു;
ഖരനും ദൂഷണൻതാനും കരുത്തുള്ള ത്രിശിരാവും
പരന്ന വൻപടയുമായ് വരുന്നനേരമേ രാമൻ
കടുത്തസായകം ചാലേ തൊടുത്തു രാഘവൻ വേഗാൽ
അടുത്തു രാക്ഷസന്മാരെ കൊടുത്തു കാലനുക്കാക്കി:

അതു കേട്ടു ദശഗ്രീവനതിലേറ്റം കയർത്താശു
ചതിപ്പാനായ് പുറപ്പെട്ടു മുനിവേഷമവൻ പൂണ്ടു.
അമ്മാമനാകുന്ന മാരീചനെച്ചെന്നു
പൊന്മാൻവടിവാക്കിവിട്ടു ദശാനനൻ;
സമ്മോഹമുണ്ടാക്കി രാമന്റെ പത്നിക്കു
തന്മായകൊണ്ടാശു വേറാക്കി വേഗേന
മട്ടോൽമൊഴിയായ സീതയെത്തൽക്ഷണം
കട്ടു രഥത്തിൽ കരേറിഗ്ഗമിക്കുന്ന
ദുഷ്ടനെച്ചെന്നു തടുത്ത ജടായുവെ
വെട്ടി വധിച്ചുകളഞ്ഞു ദശാനനൻ
പട്ടറ ലങ്കാപുരത്തെ പ്രവേശിച്ചു
കഷ്ടമാദ്ദേവിയെ തത്ര വെച്ചീടിനാൻ.
മാരീചമാനിനെക്കൊന്നോരു രാഘവൻ
തൻപ്രാണമൈഥിലിയെക്കാണാഞ്ഞു ഖിന്നനായ്

---

നിട്ടു്; ആ ... കയറ്റു്. സത്രം = യാഗം. സിദ്ധാശ്രമം = താപസാശ്രമം. ബദ്ധാവലേപം = അവലേപത്തോടു — ഗർവ്വോടു — കൂടി. മഖം = യാഗം. ത്രൈയംബകം = ശിവനെ സംബന്ധിച്ചതു്. സാ

തമ്പിയോടൊന്നിച്ചു തേടി നടകൊണ്ടു
വമ്പിച്ചുകാനനേ വന്നു മരിച്ചൊരു
വമ്പനാം ഗൃദ്ധ്രനെ സംസ്കരിച്ചീടിനാൻ.
കമ്പംവെടിഞ്ഞു കബന്ധനേയും കൊന്നു
സമ്പന്നമോദം ശബരിക്കു മോക്ഷവും
സംഭാവനംചെയ്തു താനുമനുജനും
പമ്പകടന്നു നടന്നാപതുവിധൗ
വ്യഗ്രതകൂടാതെ ഞാൻ ചെന്നു വന്ദിച്ചു—
നുഗ്രഹംവാങ്ങി മഹാഗിരിതന്നുടെ
അഗ്രേ വളരെബ്ഭയപ്പെട്ടിരിക്കുന്ന
സുഗ്രീവനോടൊത്തു സഖ്യവും ചെയ്യിച്ചു
ഉഗ്രങ്ങളായുള്ള സാലങ്ങളും മുറി—
ച്ചുഗ്രനാം ബാലിയെ ബാണേന രാഘവൻ
നിഗ്രഹിച്ചമ്പോടു രാജ്യപ്രഭുത്വവും
സുഗ്രീവനാക്കിക്കൊടുത്തു വാഴിച്ചിതു.
ദിക്കുകൾ നാലിലും ജാനകീദേവിയെ
ചിക്കെന്നു തേടുവാനായിപ്പുറപ്പെട്ടു
മർക്കടന്മാരുടെ കൂട്ടങ്ങളായതിൽ
തെക്കോട്ടു തേടുവാൻ ഞാനും പുറപ്പെട്ടു.
അക്കടൽ ചാടിക്കടന്നു ഞെരിക്കുന്നാ—
രക്കന്റെ ലങ്കാപുരത്തെയും പ്രാപിച്ചു
മൈക്കണ്ണിമാർമണിയാളെയും കണ്ടു ഞാൻ
തൃക്കാഴ്ചവച്ചിതു രാമാംഗുലീയകം.
ചൊൽക്കൊണ്ട രാമദേവന്റെ കൃപകൊണ്ടി—
തൊക്കെയും സാധിച്ചു ഞാനും വൃകോദര.

മേടിച്ചു ചൂഡാമണി ഒടിച്ചു കല്പകവൃക്ഷം
മുടിച്ചു കാനനമെല്ലാം ചൊടിച്ചു രാക്ഷസന്മാർക്കി—
ട്ടടിച്ചു മേഘനാദൻ താൻ പിടിച്ചു മൽക്കരംകെട്ടി

കേതം = അയോദ്ധ്യ. സീതയാ സാകം = സീതയോടുകൂടി. കൈവല്യ ശീലൻ = മോക്ഷസ്വരൂപൻ. വല്കലം = മരവുരി. ഗംഗ തരിച്ചു = ഗംഗ കടന്നു. പാദുകം = മെതിയടി. ഉന്നംചെയ്തു = പിളർന്നു.

1001—1120. വമ്പനാം ഗൃദ്ധ്രൻ = വലിയ കഴുകൻ (ജടായു എന്ന പക്ഷിശ്രേഷ്ഠനെയാണു് ഉദ്ദേശിക്കുന്നതു്.) സംഭാവനംചെയ്തു =

പ്പിടിച്ചു രാവണൻമുമ്പിൽ ഗമിച്ചു രാക്ഷസൻ കണ്ടു
ചിരിച്ചു നമ്മുടെ വാലും കരിച്ചു വൈരികളും വ-
ന്നെടുത്തു ഞാനതപ്പോൾ വാലെടുത്തു മാളികക്കു തീ-
കൊടുത്തു സംഭ്രമമൊന്നു കടുത്തു സംപ്രഹാരത്തി-
ന്നെടുത്തുവന്നവർക്കുള്ളം കടുത്തു ദുഷ്ടരെ നാണം
കെടുത്തു ലങ്കയും ചുട്ടുകരിച്ചു ഭസ്മമാക്കിക്കൊ-
ണ്ടമർത്ത്യവൈരിവൃന്ദത്തെയമർത്തിവെച്ചു ഞാൻ പോന്നു
സമസ്തമങ്ങറിയിച്ചു പോരിനായിപ്പുറപ്പെട്ടു
പാരാതെ കപിശ്രേഷ്ഠന്മാരോടുമൊരുമിച്ചു
വീരപുംഗവൻരാമൻ വാരിധിതടേ ചെന്നു
ഭൂരിസേനയുംതാനും പാരാതെ പടവീടുമാദരാലുറപ്പിച്ചു
അന്നേരം വിഭീഷണൻ ചെന്നു രാമനെക്കണ്ടു
വന്ദിച്ചു കപികളോടൊന്നിച്ചു വസിപ്പിച്ചു
ഏറ്റമേ മടിയാതെ സേതുബന്ധനം ചെയ്തു-
യാത്രക്കാർക്കൊരു ധൂമകേതുവായതും പിന്നെ
സാധുക്കൾക്കൊരു മുക്തിഹേതുവായതും രാമ-
സേതുവെന്നതിന്നിപ്പോളുമുണ്ടു സംശയമില്ല.
ലംഘിച്ചു സമുദ്രത്തെ ലങ്കയിലകംപുക്കു
ശങ്കിച്ചുവരുന്നോരു ലങ്കാവാസികളെല്ലാം
രൂക്ഷതപെരുകുന്ന രാക്ഷസഭടന്മാരും
തെല്ലും താമസിയാതെ വില്ലും കുന്തവും വാളും
കല്ലും വൃക്ഷവും കൂർത്ത പല്ലുമെന്നിവകൊണ്ടു്
തല്ലും തങ്ങളിലോരോ മല്ലും തല്ലലും വെട്ടും
കൊല്ലുന്നുണ്ടു ഞാനെന്നു ചൊല്ലും ശണ്ഠയുമേറും
കുത്തുകൊണ്ടോരോ കൂട്ടം ചത്തു ഘോരമായുള്ള
യുദ്ധമിങ്ങനെ കൂട്ടി വൃദ്ധന്മാരിതിൽ ചിലർ

---

സന്തോഷപൂർവ്വം നല്കി. തെരിക്കെന്ന്=പെട്ടെന്ന്. ചൂഡാമണി=ശിരോരത്നം. സംപ്രഹാരം=യുദ്ധം. ഉത്കടബലം=വർദ്ധിച്ച ശക്തി. കരീന്ദ്രവിക്രമന്മാർ=ആനത്തലവന്മാരുടെ പരാക്രമത്തോടുകൂടിയവർ. പ്രശസ്തം=പ്രശസ്തനെ ('കീർത്തിമാനായ ശ്രീരാമചന്ദ്രനെ' എന്ന് ഇവിടെ അർത്ഥം). സന്നാഹി=സന്നാഹത്തോടുകൂടിയ. സന്ത്യജ്യ=ഉപേക്ഷിച്ചിട്ട്. വരനാരീകദംബമണി=സുന്ദരിമാരിൽ രത്നമായവൾ. കൊണ്ടാടീയില=ആദരിച്ചില്ല. യന്ത്രിച്ച്=ഉപായത്തിൽ; സൂത്രത്തിൽ. ഫണീന്ദ്രതല്പേ=അനന്തനാകുന്ന കിടക്കയിൽ.

ഉത്തമരതിൽചിലദുർല്ലഭമായതുനേരം
ധൂമ്രാക്ഷൻ മകരാക്ഷൻ യൂപാക്ഷൻ പൃഥുകായൻ
താമ്രാക്ഷൻ വിരൂപാക്ഷൻ ശോണിതാക്ഷനും പിന്നെ
കുംഭൻനികുംഭനകമ്പനെന്നുള്ളോരു
വമ്പടയുമ്പാം നിലിമ്പാരിവൃന്ദവും
കുംഭനാദൻ മേഘനാദനുമെന്നുള്ള
കുംഭീന്ദ്രവിക്രമന്മാരായ വൈരികളെ
സംപ്രഹാരാന്തേ മദിച്ചു ദിവംപുക്ക
സംഭ്രമത്തോടെ പുറപ്പെട്ട രാവണൻ;
രാവണൻകണ്ഠങ്ങൾ പത്തും കണകൊണ്ടു
രാഘവൻ കണ്ടിച്ചുകണ്ടിച്ചു പിന്നെയും
കണ്ഠതയെന്നിയേ വന്നതുകണ്ടു ദശ-
കണ്ഠനെ ബ്രഹ്മാസ്ത്രമാകുന്ന സായകം-
കൊണ്ടു വധിച്ചു പതിപ്പിച്ചു ഭൂമിയിൽ
കണ്ടു സ്തുതിച്ചു വണങ്ങി സുരന്മാരും
അണ്ടർകോൻതാനും സുരസ്ത്രീകളും വന്നു
വേണ്ടുംവിധം പ്രശസ്തം പ്രശംസിച്ചിതു.
ഇങ്ങിനെ സാധിച്ചു സാദ്ധ്യങ്ങളൊക്കെയും
തിങ്ങിന മോദേന രാമഭദ്രസ്വാമി
ലങ്കാധിരാജൻ വിഭീഷണൻ താനെന്നു
പങ്കേരുഹാക്ഷനും കല്പിച്ചു സീതയെ
വഹ്നിപ്രവേശേന ശുദ്ധയാക്കിക്കൊണ്ടു
ധന്യമാം പുഷ്പകമേറിപ്പുറപ്പെട്ടു
തന്നുടെ സാകേതമന്ദിരം പ്രാപിച്ചു
പട്ടാഭിഷേകവും സാധിച്ചു മന്നിടം
ഇഷ്ടിയിൽ രക്ഷിച്ചു വാഴുന്നകാലത്തു
ലോകാപവാദേന സീതയെക്കാനനേ
ശോകേന സന്ത്യജ്യ ലോകാധിനായകൻ
വിശ്വമെല്ലാം വെളുപ്പിച്ചു കീർത്ത്യാ പരം
വിശ്വവീരൻ മമ സ്വാമി രഘൂത്തമൻ

---

(രാവണവധത്തിനായി മഹാവിഷ്ണു മനുഷ്യാവതാരംപൂണ്ട് ഭൂമിയിൽ ശ്രീരാമനായി അവതരിച്ചു. അദ്ദേഹത്തെ സഹായിക്കുന്നതിനായി അനന്തൻ ലക്ഷ്മണനായും ശംഖചക്രങ്ങൾ ഭരതശത്രുഘ്നന്മാരാ

അശ്വമേധമഖം ചെയ്യും ദശാന്തരെ,
വൈദേഹി പെററുതേ രണ്ടു ശിശുക്കളെ
സാദരമന്നു തദ്ബാലരോടൊന്നിച്ചു
വാല്മീകിയാം മുനിശ്രേഷ്ഠനും വന്നുടൻ
രാമായണകഥ കേൾപ്പിച്ചു മാമുനി
ഗീരിനാൽ രാമനെ വന്ദിപ്പനന്തരം
തണ്ടാർകുഴൽമണി വൈദേഹി വഹ്നിയിൽ
രണ്ടാമതും പ്രവേശിപ്പാൻ നിയോഗിച്ചു:
കൊണ്ടാടിയീലവരം, ഭൂമി പിളന്നാശു
തണ്ടാരിൽമാതുതാൻ പാലാഴി പുക്കിതു;
അന്തകൻതാനുമന്നേരമയോദ്ധ്യയിൽ
അന്തണവേഷം ധരിച്ചുവന്നാദരാൽ
മന്ത്രിച്ചുപോയതുമന്നേരം സൗമിത്രി
യന്ത്രിച്ചു മണ്ടി വൈകുണ്ഠം പ്രവേശിച്ചു;
ശേഷം ഭരതനും ശത്രുഘ്നനും ശംഖ–
ചക്രങ്ങളായിച്ചമഞ്ഞാരനന്തരം
നമ്മോടു യാത്രയും ചൊല്ലി രഘൂത്തമൻ
നിർമ്മായവിഷ്ണുസ്വരൂപം ധരിച്ചുടൻ
പാലാഴിപുക്കു ഫണീന്ദ്രതല്പേ മുദാ
ത്രൈലോക്യനാഥൻ വസിപ്പു വൃകോദര!
ഞാനും വിഭീഷണൻ ജാംബവാൻതാനുമീ
മൂന്നുപേരിങ്ങനെ ശേഷിച്ചു ഭൂമിയിൽ
മററുള്ള വാനരന്മാരുമയോദ്ധ്യയിൽ
പെററുവളന്നോരു നാനാജനങ്ങളും
തെററെന്നു ദേഹംവെടിഞ്ഞു ദേവാലയം
പററിസ്സുഖിച്ചുവസിക്കുന്നു സാദരം.
ഇക്കഥാകീർത്തനം ചെയ്യും ജനങ്ങൾക്കു
ദുഃഖങ്ങളെല്ലാമകന്നുപോമത്രയ–
ല്ലൂറക്കൊമ്പിലും ജ്ഞാനമുണ്ടാം, വൃകോദര!
നീക്കമില്ലിതുമേ മാരുതഗർഭ ചൊന്ന

യും ജനിച്ചു. മഹാലക്ഷ്മി സീതയായും അവതരിച്ചു. അവതാരോദ്ദേശ്യം സാധിച്ചുകഴിഞ്ഞതിനാൽ ഓരോരുത്തരും തന്താങ്ങളുടെ യഥാസ്ഥാനം പ്രാപിക്കുന്നു.) ഇക്കഥാകീർത്തനം ചെയ്യും — ഈ കഥ കേൾ

പുക്കും പിറന്നും വളർന്നു. മരിക്കുമീ–
ദ്ദുഷ്കർമ്മയോഗവും ചേർപെട്ടും സംസാര–
മാർഗ്ഗങ്ങളും വിട്ടാനന്ദസുന്ദര–
സ്വർഗ്ഗം ഗമിക്കും, രഘുപ്രവീരൻതന്റെ
സൽക്കഥാസംവാദമുള്ളവണ്ണം തന്നെ
കേൾക്കുന്നവർക്കും ധരിക്ക വൃകോദര!
പൊരുളോർക്ക നീയിനി ഭീമസേന! പൊൻ
മൈക്കണ്ണിയാളുടെ മോദം വരുത്തുക
ചൊൽക്കൊണ്ട കല്യാണസൗഗന്ധികങ്ങളെ
കൈക്കലാക്കിക്കൊണ്ടു പോകെടോ പാണ്ഡവ!
അക്കുസുമങ്ങളും വിത്തേശരാജന്റെ
പുഷ്കരണിതന്നിൽ നില്ക്കുന്നു നീ ചെന്നു
തക്കത്തിലൊക്കെ ഹരിക്കണമെന്നോർത്തു
വക്കാണമുള്ളവാൻ വന്നീടുകിൽ ചില
മൂർഖരായുള്ള കാവൽക്കാരരക്കര–
ക്കർക്കശൻ ക്രോധവശൻ മഹാകണ്ടകൻ
വെക്കമെടുത്തു തടുക്കുന്നനേരത്തു
ദുഷ്കരമായ ഗദകൊണ്ടു താഡിച്ചു
ശീഘ്രമവരോടിച്ചുകൊൾക വൃകോദര!
വ്യാഘ്രം വരുമ്പോൾ കുറുനരിക്കൂട്ടങ്ങ–
ളൊക്കവേ പേടിച്ചു മണ്ടുന്നതുപോലെ
വിക്രമമുള്ള നീ കാര്യം ലഭിക്കെടോ.''
ഇത്ഥം പറഞ്ഞു മറഞ്ഞു ഹനുമാനു–
മെത്രയും മോദിച്ചു കുന്തീകുമാരനും,
അത്രനിന്നാശു ഗമിച്ചു ദിവ്യസ്ഥലേ
വിത്തേശവാപിയിൽ ചെന്നിറങ്ങീടിനാൻ.
കല്ലോലജാലം കളിക്കുന്ന കണ്ടു,
കമലമണിനിറമുടയ കമലമതു കണ്ടു,

---

കുന്നു. ദുഷ്കർമ്മയോഗം = പാപഫലം. സൽക്കഥാസംവാദം = ഉത്തമകഥാഖ്യാനം.

1121—1200. വിത്തേശരാജൻ = വൈശ്രവണൻ. പുഷ്കരണി = താമരപ്പൊയ്ക. അരക്കർ = രാക്ഷസർ. വിത്തേശവാപി = വിത്തേശന്റെ (കുബേരന്റെ) പൊയ്ക —സൗഗന്ധികപ്പൊയ്ക. കല്ലോലജാലം =

കല്യാണിമാരും കളിക്കുന്ന കണ്ടു,
പൊലിമയോടു ചടുലജലവടിവുമതു കണ്ടു,
അന്നങ്ങളങ്ങു പറക്കുന്ന കണ്ടു,
അനവരതമവരുടയ നടനമതു കണ്ടു,
ചക്രവാകങ്ങടെ വിക്രമം കണ്ടു,
ചടുലമലർമിഴികളുടെ കളിവിരുതു കണ്ടു,
മത്സ്യങ്ങളോടിനടക്കുന്ന കണ്ടു,
മണമിയലുമണികുസുമനിരകളതു കണ്ടു,
മത്തഭൃംഗൌഘൽപ്രയാണങ്ങൾ കണ്ടു,
മലർമധുരതരനിരകളഥ സപദി കണ്ടു,
സത്സംഗശൃംഗാരഭാവങ്ങൾ കണ്ടു,
സരസതരസരസിരുഹനികരമതു കണ്ടു,
ചക്രവാകങ്ങടെ ചാപലം കണ്ടു,
ചടുലതരുണികളുടയ സരസരതി കണ്ടു,
നക്രങ്ങൾ കേറിക്കിടക്കുന്ന കണ്ടു,
നടുവിലതിചടുലമതിവടിവുമഥ കണ്ടു,
വക്രങ്ങളായുള്ള തീരങ്ങൾ കണ്ടു,
വലിയ ജലതിരനിരകൾ വിരവിനൊടു കണ്ടു,
ഗന്ധദ്വിപം വന്നു പൊങ്ങുന്ന കണ്ടു,
ഗളഗളിതമധുരരണിതകളപൊലിമ കണ്ടു,
ഗന്ധർവ്വിമാർ വന്നു നീന്തുന്ന കണ്ടു,
ഗഗനചരകുലമഖിലമുപരി ബത കണ്ടു,
കല്‌ഹാരപുഷ്പം നിറന്നങ്ങു കണ്ടു,
പുളിനരുചി നളിനികടെ തെളിവുമഥ കണ്ടു,
ഐരാവതം വന്നിറങ്ങുന്ന കണ്ടു,
അവനുടയ വിഹരണവുമിഹ സപദി കണ്ടു,
മാരാരിക്കൂറൻ മദിക്കുന്ന കണ്ടു,
മദനനുടെ കൊടിയുടയ മകരമതു കണ്ടു,

---

തിരമാലക്കൂട്ടം. കമലമണി = പത്മരാഗം. മത്തഭൃംഗൌഘത്‌പ്രയാണം = മദിച്ച വണ്ടുകളുടെ മേല്പോട്ടുള്ള യാത്ര. ചടുലമതിവടിവ് = ഇളകുന്ന ചന്ദ്രന്റെ രൂപം (ജലത്തിൽ പ്രതിഫലിച്ചുകാണുന്ന ചന്ദ്രബിംബം). ഗന്ധദ്വിപം = മദയാന. ഗളഗളിതമധുരരണിതകളപൊലിമ = കഴുത്തിൽനിന്നു പുറപ്പെടുന്ന മധുരമായ ശബ്ദത്തിന്റെ മാധുര്യ

ആദിദേവന്റെ തുരഗങ്ങൾ കണ്ടു,
അരികിലുടനവരുടെ നടനവും കണ്ടു.
ഇങ്ങനെ സൗഗന്ധികപ്പൊയ്ക കണ്ടു,
ഇതുപുറവുമഥ രജനിചരവസതി കണ്ടു,
ഇംഗിതംചേരുന്ന പുഷ്പങ്ങൾ കണ്ടു,
ഇതു സകലമിഹ സുലഭമിതി മനസി കണ്ടു.

പാടി മെല്ലവേ പുഷ്പവാടിയിൽ ഭീമസേനൻ
മോടിയിൽ മുടിതന്നിൽ ചൂടി നല്ലൊരു പുഷ്പം
പേടിപൂണ്ടു നക്രങ്ങളോടി ദൂരവേ മാറി
താടിമീശയും മേനിമൂടിരോമവുംകൊണ്ടു;
പാടിവാരിജംതന്നിലാടിടുമരയന്നം
വാടീടാത്ത പുഷ്പങ്ങൾ തേടിടും ചക്രവാകം
കോടിസാരസങ്ങളിൽ കൂടി;യെത്രയുമുള്ളിൽ
പേടികാരണം തദാ സാരസങ്ങളിൽനിന്നു
സാരസങ്ങളുമെല്ലാം ദൂരത്തു പറന്നങ്ങു
തീരത്തു വസിക്കുന്നു:
സാരസ്യമുടയോരു വീരൻ ഭീമസേനൻതാൻ
ചാരുതയമിയലുംകല്ഹാരങ്ങളെക്കരംകൊണ്ടു
കണ്ടിച്ചു മൃണാലത്തെ ഖണ്ഡിച്ചു വരുന്നതും
കണ്ടപ്പോളക്കരെയും ശുണ്ഠിച്ചു പുറപ്പെട്ടു.
ശണ്ഠയ്ക്കൊരുമ്പെട്ടു കണ്ടന്മാർ പലർകൂടി.
ചെണ്ടക്കാർക്കഭിമാനംകൊണ്ടാപത്തിടകൂടി:
"കല്ഹാരപുഷ്പങ്ങൾ കട്ടുപറിക്കുന്ന
കള്ളാ നിനക്കടികൊള്ളുമെന്നിങ്ങനെ
കൊള്ളാമഹംഭാവമെന്തെടാ കശ്മലാ
വെള്ളത്തിൽനിന്നങ്ങു കേറിനിന്നീടുക
കല്യാണസൗഗന്ധികം വന്നു മോഷ്ടിച്ചു
മെല്ലെത്തിരിച്ചങ്ങു കൊണ്ടുപോവാൻ നിന-
ക്കില്ലെടാ സാമർത്ഥ്യമല്ലോ മഹാജള
നില്ലെടാ നിന്റെ വിനാശംവരും ദൃഢം.

---

സൂചി. ഗഗനചരകുലം=ആകാശചാരികളുടെ കൂട്ടം. മാരാരിക്കൂറ്റൻ=ശിവന്റെ കാള. മകരം=മകരമത്സ്യം. തുരഗങ്ങൾ=കുതിരകൾ. രജനിചരവസതി=രാത്രിഞ്ചരന്മാരുടെ ഗൃഹം. സാരസങ്ങൾ=

ഞങ്ങടെ തമ്പുരാനായ ധനേശ്വരൻ
ഞങ്ങളെക്കാവൽക്കു കല്പിച്ചിരിക്കുന്നു.
എങ്ങാനുമീവക പുഷ്പം ലഭിക്കുമോ!
ചങ്ങാതി മോഹിച്ചതെല്ലാം വൃഥാഫലം
കല്പവൃക്ഷങ്ങടെ പുഷ്പങ്ങളെക്കാളു-
മത്ഭുതമാകുന്ന കല്ഹാരപുഷ്പങ്ങളും
കൊല്ലാറു കൊണ്ടുവന്നങ്ങാക്കി തമ്പുരാൻ
എപ്പോഴുമങ്ങിതല്ലാതില്ല ചിന്തിതം,
ഒമ്പതുകൂട്ടം നിധി വച്ചിരിക്കുന്ന
തമ്പുരാനിപ്പോളതിലും വിശേഷിച്ചു
പൊൻപൂവിലേറെയുണ്ടെന്നു ധരിക്ക നീ.
വമ്പുള്ളടന്നാൽ കണക്കില്ല പൂരുഷ.
തമ്പുരാനിപ്പോളടപ്പാൻ കൊടുക്കുന്ന
പെമ്പിറന്നോർ പത്തുനൂറിൽ കുറവില്ല.
പൊൻപൂവു ചൂടാനവർക്കു കൊടുക്കുന്ന-
മമ്പതുമമ്പതും നിത്യം ചിലവുണ്ട്.
അമ്മമാർക്കൊക്കെയും വെവ്വേറെ വെവ്വേറെ
ചെമ്മേ പകുത്തുകൊടുക്കുന്ന ഞങ്ങൾക്കു
തിന്മാൻ പുകയില വെററില പാക്കെന്ന-
തമ്മമാർ തന്നെ പുലർത്തുന്നതെന്നറി.
കുററം വരുത്തിപ്പുറത്തിറക്കീടുവാൻ
മററുള്ള മന്ത്രികൾ നോക്കുന്നതുകൊണ്ടു
ചെററും ഫലിക്കയില്ലമ്മമാർ ഞങ്ങൾക്കു
കൊററിനും തെപ്പാന്തമെല്ലാം തരുമല്ലോ.
മോഷണം തെല്ലുണ്ടിവർക്കെന്നു ഞങ്ങടെ
ദൂഷണക്കാർ ചെന്നു തൃപ്പിലേക്കേൾപ്പിച്ചാൽ
ഏഷണിക്കാരും പലരുണ്ടവരുടെ
ഭീഷണികൊണ്ടു ഭയമില്ല ഞങ്ങൾക്കു:
പെൺപിറന്നോർ ചെന്നണത്തിച്ചതൊന്നുമി-
ത്തമ്പുരാൻ കേൾക്കാതിരിക്കില്ല നിശ്ചയം;

താമരപ്പൂക്കളെന്നും വണ്ടാരക്കോഴികളെന്നും രണ്ടർത്ഥം. ശുണ്ഠിച്ചു = കോപിച്ചു. ചെണക്കാർ = ഭോഷന്മാർ.

1201—1300 ശംഭുസഖൻ = ശിവന്റെ സുഹൃത്ത്; കുബേരൻ.

പൊൻപൂവു കാക്കുന്ന ഞങ്ങളെ വെല്ലച്ചു
പെൺപിറന്നോർക്കന്യസംസാരമില്ലെടോ.
കാരിയക്കാരുണ്ടു മേനോക്കിയച്ഛന–
ന്മാരിയപ്പട്ടരച്ഛന്മാർ പലരുണ്ട്
കോയിമ്മമാരുണ്ടുകളക്കാരുണ്ടു
നായന്മാരായുള്ളകമ്പടിക്കാരുണ്ട്
ലന്തക്കുഴൽക്കാർ പതിനെട്ടുപുള്ളിയു–
ണ്ടന്തമില്ലിപ്പൊളളകാപുരിതന്നി–
ലന്തണന്മാരും പ്രഭുക്കളും ഭൃത്യരും
ചന്തമേറീടും പണിക്കരച്ഛന്മാരും
എന്തിനനേകം പറഞ്ഞിട്ടു കാര്യം
ചിന്തിച്ചുകൊണ്ടാലിതിനൊത്ത രാജ്യമി–
ന്നന്തികംതന്നിലും ദൂരത്തുമില്ലെന്നു
സന്തതം ചൊല്ലുന്നു സജ്ജനങ്ങളും.
ഈവണ്ണമുള്ള കുബേരന്റെ നാട്ടിനു
നീ വന്നു കേറിക്കവർന്നുതുടങ്ങിയാ–
ലീവന്ന ഞങ്ങളിലേകനുള്ളന്നു നീ
ഭാവിച്ചതൊന്നും നടക്കയില്ലേതുമേ
ഇക്കണ്ട ഞങ്ങൾക്കെജമാനനേകനു–
ണ്ടുൾക്കാമ്പിലായവർക്കതെല്ലും ഭയമില്ല.
ചൊൽക്കൊണ്ട രാക്ഷസൻ ക്രോധവശനെന്നു
ദിക്കുകളൊക്കെജ്ജയിച്ചോരു പൂരുഷൻ
ക്രോധവശനെന്നു പേരുകേട്ടാൽത്തന്നെ
ബോധംവരും നിനക്കായാടെ വിക്രമം;
വമ്പനാമങ്ങേർ കയർത്തുവരുന്നതിൻ–
മുമ്പേ തെറിക്കനെപ്പൊളെല്ലാർക നീ ശഠ.
പൊൻപൂ പറിക്കുന്ന നിന്നെപ്പിടിപെട്ടു
ചെമ്പുകിടാരത്തിലിട്ടു വറുക്കാതെ
തമ്പുരാൻ തൃക്കാലിണയാണ മോഷ്ടല്ല
ഡംഭുകാട്ടാതെ നടക്ക നീ ദുർമ്മതേ!

---

വക്കാണമേറുന്ന = വലിയ വഴക്കാളിയായ. ധാവതിചെയ്തുപോയ് = ഓടിപ്പോയി. എന്നതേ നന്നല്ല = എന്നു മാത്രമല്ല. ചാക്ക് = മരണം.

ശംഖുസഖന്റെ സരസ്സിലെപ്പുഷ്പം ത-
രിമ്പുമാപോലും കൊണ്ടുപോവാൻ കഴിവരാ."

ഇത്തരംഘോഷിച്ചു ചെന്നടുത്തീടുന്ന
നക്തഞ്ചരന്മാരെയൊക്കെഗ്ഗദകൊണ്ടു
താഡിച്ചു താഡിച്ചു മണ്ടിച്ചുമണ്ടിച്ചു
താമസിയാതെ കയത്തു വൃകോദരൻ;
തല്ലുകൊണ്ടീടിന കിങ്കരന്മാരുടെ
കണ്ണുപോയീ ചിലർ കാലുപോയീ ചിലർ
എല്ലൊടിഞ്ഞു ചിലർ പല്ലുപോയെന്നല്ല
വല്ലാതെ ദേഹം വളഞ്ഞുപോയീ ചിലർ
ഒക്കവേ ചെന്നങ്ങു ക്രോധവശന്തന്റെ
കാല്ക്കൽ പതിച്ചു പറഞ്ഞുതുടങ്ങിനാർ:
"വക്കാണമേറുന്ന പൊണ്ണത്തടിയനാം
ധിക്കാരിമാനുഷൻ പോന്നുവന്നിങ്ങനെ
ചൊല്ലൂണ്ട കല്യാണസൗഗന്ധികങ്ങളു-
മൊക്കെപ്പറിച്ചു കരസ്ഥമാക്കിക്കൊണ്ടു
നില്ക്കുന്നനേരത്തു ഞങ്ങൾ വിരോധിച്ചു
മുഷ്കുള്ളവനിഹ തെല്ലും ഭയമില്ല.
എന്നല്ല ഞങ്ങളെത്തല്ലിയോടിച്ചവൻ
പിന്നെയും പുഷ്പംപറിക്കുന്നു കശ്മലൻ!
ഖഡ്ഗമെടുത്തങ്ങുയർത്തിപ്പിടിച്ചുടൻ
കണ്ണുംചുവത്തിക്കയർത്തുവരുന്നൊരു
കാലനെപ്പോലെ കരുത്തുള്ളവൻതന്നെ
കാലനുംകൂടെത്തടുപ്പാൻ വശമില്ല.
കാവൽക്കു കല്പിച്ച കിങ്കരന്മാർ ഞങ്ങൾ
ധാവനംചെയ്തുപോയെന്നതേ തന്നല്ല
മൂക്കുമുറിഞ്ഞിതു മുഞ്ഞിചതഞ്ഞിതു
കാൽക്കുമുടക്കം ചിലർക്കു വന്നു പിന്നെ,
നാക്കു മുറിഞ്ഞുപോയ് വാക്കു പുറപ്പെടാ
പാക്കുമാത്രം പുനരാർക്കും ലഭിച്ചീല.
നോക്കുന്ന ദിക്കിലാപ്പൊണ്ണൻ ഗദയുമായ്
പാക്കുന്നു കൊൽവാൻ വരുന്നെന്നു തോന്നുന്നു.

രാക്ഷസാധീശ്വര, രാജരാജൻതന്റെ
രൂക്ഷനായുള്ളോരു ഭൃത്യൻ മഹാബലൻ
തൽക്ഷണം വൈകാതെ ചെന്നപ്പുരുഷനെ
കാലന്നൂർക്കാക്കുവാനെന്തേ മടിക്കുന്നു?"
എന്നുള്ള കിങ്കരന്മാരുടെ വാക്കു കേ-
ട്ടൊന്നകന്നുള്ളു പുറപ്പെട്ടു തൽക്ഷണം
വാളും പരിചയും കൈകളിലാക്കിക്കൊണ്ടു
ചീളെന്നു ചെന്നു തടുത്തു നിശാചരൻ.
"നില്ലെടാ മൂഢാ! നിനക്കിന്നു നമ്മുടെ
കല്ഹാരപുഷ്പം കവർന്നുകാരണം
വല്ലാത്തഹംഭാവമെല്ലാം ശമിപ്പതി-
നുള്ളോരു സംഗതിവന്നുകൂടി ജള!
വിക്രമിയാകുന്ന ക്രോധവശൻ പണ്ടു
ശക്രനെപ്പോലും ജയിച്ചു പലകുറി
ദിക്കുംഭികുംഭങ്ങൾ തല്ലിത്തകർത്താതു
ദിക്കുകൾ പത്തും ജയിച്ചു വിളങ്ങുന്ന
നക്തഞ്ചരേന്ദ്രനെപ്പേടികൂടാതെ നീ
മത്തനായ് വന്നിട്ടധികസൗഗന്ധികം
കട്ടുകൊണ്ടോടുവാൻ ഭാവിക്കയാലിന്നു
വെട്ടുകൊണ്ടന്തകൻ വീടുപുക്കീടുമേ.
അഷ്ടലോകാധിപന്മാരിൽ വച്ചുത്തമം
ശ്രേഷ്ഠനാം വിത്തേശനാഥന്റെ പുഷ്പങ്ങൾ
കിട്ടുമോ മൂഢ, നിനക്കെടാ ദുർമ്മതേ!
കിട്ടും തലയ്ക്കിട്ടു വെട്ടുമൊന്നാക നീ.
മറ്റുള്ള ദിക്കിൽ നടന്നു ഫലിപ്പിച്ചു
മറ്റുള്ള വിദ്യകളെല്ലാം പ്രയോഗിച്ചു

1301—1397 വിത്തെഴിപ്പിക്കുക = കേമനാണെന്നുള്ള ഭാവം (ബഹുമതി) നശിപ്പിക്കുക. സന്നാഹപ്രതിജ്ഞ = യുദ്ധധാര്യത്തിനുള്ള ശപഥം. മൺകുടം ....മഹാബലൻ = നിത്യവൃത്തിക്കുവേണ്ടി മൺകുടം, ചട്ടി, കലം മുതലായവ ഉണ്ടാക്കി വില്ക്കുന്ന കുശവൻ, താൻ സൃഷ്ടികർത്താവായ സാക്ഷാൽ ബ്രഹ്മാവിനു തുല്യനാണെന്നു വിചാരിച്ച് അഹങ്കരിക്കുന്നു. കഷ്ടം! ബ്രഹ്മാവെവിടെ? ആ കുശവനെവിടെ? കുശവന്റെ അഹങ്കാരംപോലെയാണ് ഭീമന്റെ അഹങ്കാരവുമെന്ന് രാക്ഷസൻ പരിഹസിക്കുകയാണ്. യുദ്ധം തുടങ്ങുമ്പോൾ

തെറ്റെന്നു കിട്ടും വിരുതുകെട്ടിക്കൊണ്ടു
മുറ്റും നടക്കുന്ന കൂട്ടങ്ങളൊക്കെയും
ഇട്ടിക്കിൽ വന്നു മടങ്ങാതെയാരുമി-
ല്ലിത്രനാളും കണ്ടു പോകുന്നതിങ്ങനെ.
ഇന്നു വിരുതഴിപ്പിക്കുന്നതുണ്ടു ഞാൻ
എന്നോടെതിർപ്പാൻ മതിയാകയില്ല നീ
പെട്ടെന്നു നിന്നെ ജയിപ്പീല ഞാനാകി-
ലിട്ടതല്ലെന്റെ പേരപ്പനാണെ നിന്റെ
മസ്തകം വെട്ടിപ്പിളർക്കുന്നതുണ്ടു ഞാൻ
ഹന്ത സന്നാഹപ്രതിജ്ഞ ചെയ്യുന്നു ഞാൻ.
മൺകുടം മങ്ങലി ചട്ടി കലങ്ങളും
മൺകൊണ്ടു കെട്ടിയുണ്ടാക്കും കുശവൻതാൻ
പങ്കജസംഭവബ്രഹ്മാവുതാനെന്നു
സങ്കല്പമുള്ളോർ പുകഴ്ക്കുന്നു സാമ്പ്രതം;
സൃഷ്ടിക്കു ചേർന്നുള്ളതിന്നു വിരിഞ്ചനു
പുഷ്ടിക്കു ചേരും പ്രവൃത്തിയെന്നിങ്ങനെ
അഷ്ടിക്കു വേണ്ടിക്കലംകൊട്ടി വില്ക്കുന്ന
പെട്ടുഹംകാരമയ്യോ! ശിവ! ശിവ!
എന്നതുപോലെ ജനങ്ങളെല്ലാം സമ-
മെന്നു നിനക്കുള്ളിലുണ്ടാമഹംഭാവം
ഇക്കാലമായതു പൊക്കം പിടിപ്പിപ്പ-
നീക്കണ്ട രാത്രിഞ്ചരേന്ദ്രൻ മഹാബലൻ,
അർക്കനെക്കണ്ടൊരു മിന്നാമിനുങ്ങുപോ-
ലക്കണക്കായ്*വരും നിന്റെ പരാക്രമം.

"അളകാമന്ദിരംതന്നിലിളകാതെയിരിക്കുന്ന
ഇളിബിളിസുതൻതന്റെ കളികളി കുളംതന്നിൽ
കിളുർത്തുണ്ടായൊരു പുഷ്പമൊളിച്ചുകൊണ്ടുപോവാനായ്"
പുളച്ചുവന്നൊരു നിന്റെ തിളപ്പു പൊങ്ങിവീങ്ങുന്നു
വെളിച്ചെണ്ണക്കിടാരത്തിൽ വലിച്ചിട്ടു വറക്കാതെ

---

ആ അഹങ്കാരം ശമിക്കുമെന്നും താൻ എത്രയോ ശക്തനാണെന്നു ഭീമനു മനസ്സിലാവുമെന്നും ആ രാത്രിഞ്ചരൻ വീരവാദം പറയുന്നു. പൊക്കം പിടിപ്പിപ്പൻ = നിഃശ്ശേഷം ഇല്ലാതെയാക്കും. ഇളിബിളിസുതൻ = കുബേരൻ. കളികളികുളം = വിനോദസ്നാനത്തിനുള്ള പൊയ്ക. പത്തി

നിലച്ചീടില്ലെനിക്കുള്ളിൽ ജ്വലിച്ചീടുന്നൊരു കോപം
കുലച്ചു വില്ലു നന്നായ്‌ത്തൊടുത്തു ബാണമെയ്യുമ്പോൾ
മലച്ചുവീണു നീയങ്ങു മരിച്ചുപോമതല്ലെങ്കിൽ
പിടിപ്പിൻ മുഷ്ടികൾകൊണ്ടു കൊടുപ്പിൻ നിങ്ങളൊത്തൊട്ടു
നടപ്പിൻ മന്ദനെക്കെട്ടിയെടുപ്പിൻ മന്ദിരേ ചെന്നു
കടപ്പിൻ ചോരനെക്കൊന്നു മുടിപ്പിൻ മന്നനോടിത്ഥം
വചിച്ചു കാര്യമായ്‌വച്ചു വണങ്ങിപ്പോരുവിൻ നിങ്ങൾ."

ഇത്തരം ദുർവാക്കുരയ്ക്കുന്ന ദുഷ്ടനോ-
ടുത്തരം സത്വരം ചൊന്നാൻ വൃകോദരൻ.
"ഇത്തരം നിങ്ങടെ വംശം മുടിച്ചു ഞാ-
നുത്തരാശാവരനായ കുബേരന്റെ
പത്തനം കത്തിക്കഴിച്ചങ്ങതിലുള്ള
വിത്തങ്ങളെല്ലാം കരസ്ഥമാക്കീടുവൻ.
പത്തിലൊന്നു കുറവുള്ള നിക്ഷേപങ്ങ-
ളൊത്തവണ്ണം ചെന്നു വേഗേന ഭൂതലം
കുത്തിക്കുഴിച്ചങ്ങെടുത്തു ഞാനാശു പോ-
യെത്തുന്നതുണ്ടു മൽപത്തനേ സത്വരം.
പോടാ, കരാള, നിശാചര, നീ ശഠ,
മൂഢാ രണത്തിനു പാടവമുണ്ടോ സഖേ.
കൂടപ്രയോഗം തുടങ്ങുന്നൊരുത്ത-
നോടും തകർത്തുടനോടും ജള, നിന്റെ
നാടും വെടിഞ്ഞങ്ങു പാടുപെടും കാല-
നോടുള്ള സംഗമം കൂടാതെ പോകയില്ലോ-
ടായ്കിലിന്നു നീ.

തന്നെത്താനറിയാതെ തന്നെക്കാൾ ബലമുള്ള
ധന്യന്മാരോടു ചെന്നു സന്നാഹം തുടർന്നെന്നാൽ
പിന്നെത്താനറിയാറാമെന്നു നീ ധരിച്ചാലും
മന്നിലും സുരലോകം തന്നിലും പുകഴ്‌ന്നൊരു

ഒന്നു കുറവുള്ള നിക്ഷേപങ്ങൾ = പുരാണങ്ങളിൽ പറയുന്ന നവനിധികൾ. ഗന്ധമാദനാരണ്യേ = ഗന്ധമാദനപർവ്വതത്തിലുള്ള കാട്ടിൽക്കൂടി. കല്യാണസൗഗന്ധികാർപ്പണം = കല്യാണസൗഗന്ധികപുഷ്പത്തിന്റെ സമർപ്പണം. 'കല്യാണ'ശബ്ദത്തിനു സ്വർണ്ണമെന്നും മംഗളമെന്നും ഉള്ള രണ്ടർത്ഥങ്ങളും പ്രകൃതത്തിനു യോജിക്കും. സ്വർണ്ണനിറമുള്ള പൂവാണു സൗഗന്ധികം. ഈ കഥയാകട്ടെ ഭീമനും പാഞ്ചാലി

മന്നവൻ വൃകോദരൻ ഞാനെന്നു ധരിച്ചാലും.
ഇന്നുള്ള വീരന്മാരൊന്നും നമ്മുടെ നേരെ
നിന്നു സംഗരം ചെയ്കയില്ല ശങ്കയില്ലേതും.
അയ്യോ! രാക്ഷസാധമാ, നിയ്യോ നമ്മോടു യുദ്ധം
ചെയ്വാനെന്നോർത്തു ബാണമെയ്വാനായ് പുറപ്പെട്ടു
അയ്യോ മഹേശ്വര, നിങ്ങളെയ്വാനീരവും കോടി
ലക്ഷവും സ്വരൂപിച്ചിട്ടെക്ഷന്മാർക്കരചന്റെ
പക്ഷമായ് പുറപ്പെട്ടു തൽക്ഷണം വരുന്നാകി
ലിക്ഷണമടിച്ചു ഞാൻ തൽക്ഷണം മുടിച്ചീടും
പക്ഷികൾക്കൊരുപോലെ ഭക്ഷിപ്പാൻ വകയാക്കും."
ഇത്ഥം പറഞ്ഞു ഗദകൊണ്ടു വേഗേന
യുദ്ധം തുടങ്ങി മടങ്ങാതെ പാണ്ഡവൻ:
നക്തഞ്ചരന്മാരത്യന്തകോപേന
യുക്തരായ് ഘോരപ്രയോഗം തുടങ്ങിനാർ.
രൂക്ഷമാം വണ്ണം കയർത്തു വരുന്നൊരു
യക്ഷലക്ഷത്തെയും തൽക്ഷണം മാരുതി
ക്ഷിപ്രം ഗദകൊണ്ടു താഡിച്ചു മണ്ടിച്ചു
പുഷ്പങ്ങളെല്ലാമറുത്തു പുറപ്പെട്ടു
പെട്ടെന്നു ചെന്നു കപീന്ദ്രനെ വന്ദിച്ചു
ഗന്ധവാഹാത്മജൻ മോദേന സാദരം
ഗന്ധമാദമരണ്യേന പോയ് ചെന്നുടൻ
തത്ര വടിവോടു വായുസുതൻ ധർമ്മ-
പുത്രരെയും ഭ്രാതൃതന്നെയും കണ്ടുടൻ
സന്തുഷ്ടനായ് നിന്നു വന്ദിച്ചു ജ്യേഷ്ഠനെ
ചന്തമേറും നല്ല പുഷ്പങ്ങളൊക്കവേ
ദ്രൗപദിതന്നുടെ കൈയിൽ കൊടുത്തിതു
ദ്രുപതീനന്ദനൻ ഭൂപൻ മഹാരഥൻ.
ഇങ്ങനെ കല്യാണസൗഗന്ധികം പൂർണ്ണം
മംഗളം ചാരുകല്യാണം ശുഭം ശുഭം.





---

ക്കും പാണ്ഡവർക്കു പൊതുവേയും മംഗളകരമായിട്ടാണ് കലാശിക്കുന്നതും. ഹനൂമാന്റെ അനുഗ്രഹം അവർക്കു ലഭിക്കാനിടയായതാണ് അതിനു കാരണം.

